# നീതിശാസ്ത്രരത്നങ്ങൾ.

സാരാർത്ഥത്തോടുകൂടിയത്.




തൃശ്ശിവപേരൂർ

സരസ്വതീവിലാസം പുസ്തകശാല

യിൽ ഈ പുസ്തകം കിട്ടുന്നതാണ്.

# പ്രസ്താവന.

---

നമ്മുടെ കാവ്യപുരാണാദികളിൽ തിരഞ്ഞുനോക്കിയാൽ സംഗ്രഹിക്കാവുന്ന സുഭാഷിതങ്ങൾക്ക് അവസാനമില്ലെന്നു പരക്കെ സമ്മതമാണല്ലോ. ആവക സുഭാഷിതങ്ങളെപ്പോലെ വിവേകപ്രദങ്ങളായിട്ടു വേറെ യാതൊന്നുമില്ലെന്നുള്ളതും സുവിദിതമായിട്ടുള്ളതാണ്. ചുഴിഞ്ഞാലോചിക്കുന്നതായാൽ, കാവ്യപുരാണാദികളുടെ പാരായണംകൊണ്ടു സിദ്ധിക്കുന്ന വിവേകം, സുഭാഷിതമൂലകമായിട്ടുള്ളതാണെന്നു ചുരുക്കത്തിൽ പറയേണ്ടിയിരിക്കുന്നു. വസ്തുസ്ഥിതി ഇപ്രകാരമാണെങ്കിൽ സുഭാഷിതങ്ങളെപ്പോലെ വിലമതിക്കാൻകഴിയാത്ത വസ്തുക്കൾ ലോകത്തിൽ മറെറാന്നുമില്ലെന്നുതന്നെ തീർച്ചപറയാവുന്നതാണ്.

ഇത്രത്തോളം പറഞ്ഞതിൽനിന്നു, സുഭാഷിതങ്ങളുടെ ആവശ്യകത മനുഷ്യർക്കു എത്രമാത്രമുണ്ടെന്ന് എല്ലാവർക്കും ഊഹിച്ചറിയാവുന്നതാണല്ലോ. അതുകൊണ്ടു സദാചാരതല്പരന്മാരായി ജീവിക്കണമെന്ന് ഇച്ഛിക്കുന്നവർക്ക് ഒരുവിധത്തിലും ഒഴിച്ചുവെക്കുവാൻ നിവൃത്തിയില്ലാത്തതായ, സുഭാഷിതജ്ഞാനം, അതിഗഹനങ്ങളായ കാവ്യപുരാണാദികളിൽനിന്നു സമ്പാദിക്കുവാനുള്ള പ്രയാസത്തെ ലഘൂകരിക്കണമെന്ന ഏകോദ്ദേശത്തോടുകൂടിയാണു ഞാൻ ഈവിധം കുറെ ശ്ലോകങ്ങളെ സംഗ്രഹിച്ചു "നീതിശാസ്ത്രങ്ങ"ളെന്ന അഭിധാനത്തോടുകൂടി ഈ പുസ്തകം പ്രസിദ്ധംചെയ്യുന്നതു. സംസ്കൃതഭാഷാജ്ഞാനമില്ലാത്ത മലയാളികൾക്കും ഇതു ഉപകാരപ്രദമായി വരണമെന്ന നിലയിൽ, ശ്ലോകങ്ങൾക്കെല്ലാം ചുരുക്കത്തിൽ ഒരു ഭാവാർത്ഥവും കൊടുത്തിട്ടുണ്ട്. എന്റെ ഈ ഉദ്യമം സഫലമായിത്തീരുന്നതായാൽ ഇതിന്റെ 2.ാം ഭാഗവും താമസിയാതെ പ്രസിദ്ധപ്പെടുത്തുന്നതായിരിക്കും.

പ്രസാധകൻ.

# നീതിശാസ്ത്രങ്ങൾ.

൧

ഹരിഃ ശ്രീ ഗണപതയേ നമഃ

അവിഘ്നമസ്തു.

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദ്ദേവോ മഹേശ്വരഃ
ഗുരുരേവ ജഗൽസർവ്വം തസ്മൈ ശ്രീഗുരവേ നമഃ. 1

അർത്ഥം — ബ്രഹ്മാവു ഗുരുവാകുന്നു. ശ്രീമഹാവിഷ്ണു ഗുരുവാകുന്നു. മഹേശ്വരനായ പരമശിവൻ ഗുരുവാകുന്നു. എന്തിനധികം പറയുന്നു? ലോകത്തിൽ കാണുന്നതു എല്ലാം ഗുരുതന്നെയാകുന്നു. അങ്ങിനെയായിരിക്കുന്ന ഗുരുവിന്നായിക്കൊണ്ടു നമസ്കാരം ഭവിക്കട്ടെ.

പുരാണമിത്യേവ ന സാധു സർവ്വം
ന ചാപി കാവ്യം നവമിത്യവദ്യം
സന്തഃ പരീക്ഷ്യാന്യതരൽ ഭജന്തേ
മൂഢഃ പരപ്രത്യയനേയബുദ്ധിഃ 2

അ— പുരാണമാണെന്നുള്ള ഒരു കാരണത്താൽ എല്ലാം ഗുണമുള്ളതാകുന്നതല്ല. പുതിയതാണെന്ന കാരണത്താൽ എല്ലാം ദോഷമുള്ളതാകുന്നതുമല്ല. സജ്ജനങ്ങൾ അവയുടെ ഗുണദോഷങ്ങളെ പരിക്ഷിച്ചറിഞ്ഞു ഗുണമുള്ളതിനെ സ്വീകരിക്കുന്നു. മൂഢന്മാർ (ഗുണദോഷങ്ങളെ തി

ിച്ചറിവാൻ കഴിയാത്തതിനാൽ) അന്യന്മാരുടെ വാക്കിനെ മാത്രം വിശ്വസിക്കുന്നവരാകുന്നു.

ബോദ്ധാരോ മത്സരഗ്രസ്താഃ പ്രഭവഃ സ്മയദൂഷിതാഃ
അബോധോപഹതാശ്ചാന്യേ ജീൎണ്ണമംഗേ സുഭാഷിതം

അ—ജ്ഞാനികൾ മത്സരികളാകുന്നു. പ്രഭുക്കൾ ഗൎവ്വികളുമാകുന്നു. ബാക്കിയുള്ളവർ അറിവില്ലാത്തവരുമാണ്. അതിനാൽ സുഭാഷിതമെല്ലാം അന്തരംഗത്തിൽതന്നെ ജീൎണ്ണമായി.

അജ്ഞഃ സുഖമാരാധ്യഃ
സുഖതരമാരാധ്യതേ വിശേഷജ്ഞഃ
ജ്ഞാനലവദുൎവിദഗ്ദ്ധം
ബ്രഹ്മാപി നരം ന രഞ്ജയതി. 4

അ—അറിവില്ലാത്തവനെ സുഖമായി ആരാധിക്കാം. നല്ലവണ്ണം അറിവുള്ളവനെ അതിലും സുഖമായി ആരാധിക്കാം. അല്പമായ ജ്ഞാനമുണ്ടാകയാൽ അതിഗൎവ്വിയായവനെ ആരാധിച്ചു സന്തോഷിപ്പിക്കാൻ ബ്രഹ്മാവിനുകൂടി സാധിക്കുന്നതല്ല. ഇതരന്മാരുടെ കഥ പിന്നെ എന്തിനു പറയുന്നു?

ഗുണദോഷൌ ബുധോ ഗൃഹ്ണ-
ന്നിന്ദുക്ഷ്വേളാവിവേശ്വരഃ
ശിരസാ ശ്ലാഘതേ പൂൎവ്വം
പരം കണ്ഠേ നിയച്ഛതി. 5

അ — പരമശിവൻ ചന്ദ്രനേയും വിഷത്തെയും എന്ന പോലെ വിദ്വാൻ ഗുണത്തെയും ദോഷത്തെയും സ്വീകരിച്ചു ശിരസ്സുകൊണ്ടു ഗുണത്തെ ശ്ലാഘിക്കുന്നു. ദോഷത്തെ കണ്ഠത്തിൽ വെയ്ക്കുന്നു. (പറയുന്നില്ലെന്നൎത്ഥം).

സത്യം മാതാപിതാജ്ഞാനം ധൎമ്മോ ഭ്രാതാദയാസഖാ
ശാന്തിഃപത്നീക്ഷമാപുത്രഃഷഡേതേമമബാന്ധവാഃ. 6

അ — സത്യമാകുന്ന മാതാവും ജ്ഞാനമാകുന്ന പിതാവും ധൎമ്മമാകുന്ന സോദരനും ദയയാകുന്ന സ്നേഹിതനും ശാന്തിയാകുന്ന ഭാൎയ്യയും ക്ഷമയാകുന്ന പുത്രനും എന്നിവരുള്ള ആറു ബന്ധുക്കളാകുന്നു (എന്നു ധൎമ്മപുത്രൻ പറയുന്നു.)

പ്രാണംവാപിപരിത്യജ്യമാനമേവാഭിരക്ഷതു
അനിത്യോഭവതിപ്രാണോമാനമാചന്ദ്രതാരകം. 7

അ — പ്രാണനെ ഉപേക്ഷിച്ചിട്ടെങ്കിലും അഭിമാനത്തെ രക്ഷിക്കണം. പ്രാണൻ എന്നു പറയുന്നതു ശാശ്വതമല്ല. അഭിമാനമെന്നതു ചന്ദ്രനക്ഷത്രങ്ങൾ നില്ക്കുന്ന കാലംവരെ നില്ക്കുന്നതാണ്. (എന്നു ഭീമൻ പറയുന്നു.)

ആമന്ത്രണോത്സവാവിപ്രാഃ
ഗാവോനവതൃണോത്സവാഃ
ഭൎത്രാഗമോത്സവാനാൎയ്യഃ
സോഹംകൃഷ്ണ!രണോത്സവഃ. 8

അ — അല്ലയോ കൃഷ്ണ! പ്രായേണ ബ്രാഹ്മണൎക്ക് അ-
ധികം സന്തോഷകരമായിട്ടുള്ള സുവൎണ്ണദാനത്തിനാലു
ആനന്ദമാകുന്നു. പശുക്കൾക്ക് ഇഷ്ടംപുല്ലാകുന്നു. സ്ത്രീ
കൾക്ക ഭൎത്താവിന്റെ ആഗമനമാകുന്നു. എനിക്ക യുദ്ധ
മാകുന്നു (എന്ന് അൎജ്ജുനൻ പറയുന്നു.)

മാതൃവൽപരദാരാംശ്ചപരദ്രവ്യാണിലോഷ്ടവൽ
ആത്മവൽസൎവ്വഭൂതാനിയഃപശ്യതിസപണ്ഡിതഃ. ൧

അ — അന്യന്റെ ഭാൎയ്യയെ തന്റെ മാതാവിനെപ്പോ
ലെയും അന്യന്റെ ധനത്തെ കേവലം മൺകട്ടപോലെയും
സകല പ്രാണികളേയും തന്നെപ്പോലെയും ആരാണൊ വി
ചാരിക്കുന്നത്? അവനാണ പണ്ഡിതൻ. (എന്നു നകുലൻ
പറയുന്നു.)

അനിത്യാനിശരീരാണിവിഭവോനൈവശാശ്വതഃ
നിത്യംസന്നിഹിതോമൃത്യുഃ കൎത്തവ്യോധൎമ്മസംഗ്രഹഃ.

അ — ശരീരങ്ങളെല്ലാം അനിത്യങ്ങളാകുന്നു. സമ്പ
ത്ത് ഒരിക്കലും ശാശ്വതമല്ല. മരണമെന്നുള്ളത് എപ്പോഴും
അടുത്തുതന്നെയിരിക്കുന്നു. അതിനാൽ ധൎമ്മത്തെ
തന്നെയാണ ആചരിക്കേണ്ടുന്നത്; (എന്നു സഹദേവൻ.)

വിപ്രഹസ്തേധനംദദ്യാൽ സ്വഭാൎയ്യാസുഖയൌവനം
സ്വാമികാൎയ്യേഷുചപ്രാണാനിതിമേയാദവമാധവ!.

അ — ഹേ കൃഷ്ണ! തന്റെ ധനമെല്ലാം ബ്രാഹ്മണൎക്കും,
തന്റെ യൌവനം ഭാൎയ്യമാൎക്കും, തന്റെ പ്രാണൻ സ്വാമി

കാര്യത്തിനുംവേണ്ടി ചിലവഴിക്കണം. എന്നാണ് എന്റെ നിശ്ചയം (എന്നു കണ്ണൻ പറയുന്നു.)

നഹിപ്രമാണംജന്തൂനാമുത്തരക്ഷണജീവനേ
പ്രാണാവസാനവേലായാംയൽകർത്തവ്യംസദാകുരു.

അ—ജീവികൾക്ക്, അടുത്ത നിമിഷം തങ്ങൾ ജീവിച്ചിരിക്കും എന്നതിലേയ്ക്ക് ഒരു പ്രമാണവും ഇല്ല. അതിനാൽ, പ്രാണാവസാനസമയത്തു ചെയ്യേണ്ടതെന്താണോ? അതിനെ എല്ലായ്പോഴും ചെയ്തുകൊണ്ടിരിക്കണം.

നിത്യം ഹിതാഹാരവിഹാരസേവീ
സമീക്ഷ്യകാരീ വിഷയേഷ്വസക്തഃ
ദാതാ സമഃ സത്യപരഃ ക്ഷമാവാ_
നാപ്തോപസേവീ ച ഭവത്യരോഗഃ. 13

അ—ആരാണോ, ദിവസേന ഹിതമായ ആഹാരവിഹാരങ്ങളെ പരിശീലിക്കുകയും ആലോചിച്ചു പ്രവർത്തിക്കുകയും വിഷയങ്ങളിൽ അത്യാസക്തി ഇല്ലാതെ ഇരിക്കയും ദാനശീലനും സമഭാവനയുള്ളവനും സത്യതല്പരനും ക്ഷമയുള്ളവനും വിശ്വസ്തന്മാരെ ആശ്രയിക്കുന്നവനും ആയി ഇരിക്കയും ചെയ്യുന്നു്? അവൻ അരോഗദൃഢഗാത്രനായിരിക്കും.

പരിവർത്തിനിസംസാരേമൃതഃകോവാനജായതേ
സജാതോയേനജാതേനയാതിവംശഃസമുന്നതിം. 14

അ—ജനിച്ചും മരിച്ചും ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൽ മരിച്ചതിന്നുശേഷം ആരാണു ജനിക്കാത്തതു്. എല്ലാവരും ജനിക്കുന്നുണ്ടെന്നർത്ഥം. എതൊരുവൻെറ ജനനത്താലാണൊ വംശം സമുന്നതിയെ പ്രാപിക്കുന്നതു്? അവനെ മാത്രമെ ജനിച്ചവൻ എന്നു പറയുവാൻ പാടുള്ളു. ഈ ഗുണമില്ലാത്തവൻെറ ജനനം മരത്തിന്നു തുല്യമാണെന്നർത്ഥം.

സിംഹഃശിശുരപി നിപതതി
മദമലിനകപോലഭിത്തിഷുഗജേഷു
പ്രകൃതിരിയംസത്വവതാം
നഖലുവയസ്തേജസോഹേതുഃ. 15

അ—സിംഹം ശിശുവായിരുന്നാലും മദംപൊട്ടിയൊഴുകുന്ന കവിൾത്തടത്തോടുകൂടിയ ആനകളിൽ ചാടികയറുന്നു. ഇതു ബലവാന്മാരുടെ പ്രകൃതിയാണു്. വയസ്സു തേജസ്സിന്നുകാരണമല്ലല്ലൊ.

പ്രാരഭ്യതേനഖലുവിഘ്നഭയേനനീചൈഃ
പ്രാരഭ്യവിഘ്നവിഹതാവിരമന്തിമധ്യാഃ
വിഘ്നൈഃപുനഃപുനരപിപ്രതിഹന്യമാനാഃ
പ്രാരബ്ധമുത്തമഗുണാനപരിത്യജന്തി. 16

അ—അധമന്മാർ വിഘ്നം നേരിട്ടെങ്കിലൊ എന്നു ഭയത്താൽ ഒരു പ്രവൃത്തിയിലും ഏർപ്പെടുന്നതല്ല. മദ്ധ്യമന്മാർ

തങ്ങൾ ഏറ്റെടുത്തിട്ടുള്ള പ്രവൃത്തികൾ വല്ല വിഘ്നവും നേരിട്ടാൽ അതിൽനിന്നു പിൻവലിക്കുന്നു. ഉത്തമന്മാർ തങ്ങൾ ഉടങ്ങിയിട്ടുള്ള പ്രവൃത്തികൾ അനേകം വിഘ്നങ്ങൾ നേരിടുന്നതായാലും അതിൽനിന്നു ഒരു കാലത്തും പിൻവലിക്കുന്നവരല്ല. അവർ ഫലപ്രാപ്തിവരെ പ്രവൃത്തി ചെയ്യും എന്നു താല്പര്യം.

ദാനംഭോഗോനാശ-
സ്തിസ്രോഗതയോഭവന്തിവിത്തസ്യ
യോനദദാതിനഭുങ്ക്തേ
തസ്യതൃതീയാഗതിർഭവതി. 17

അ—ധനത്തിനു ദാനം, ഭോഗം, നാശം എന്നിങ്ങിനെ മൂന്നു ഗതികളാണുള്ളത്. അവയിൽ ദാനവും ഭോഗവും ചെയ്യുന്നില്ലെങ്കിൽ പിന്നെ മൂന്നാമത്തെ ഗതിതന്നെ (നാശംതന്നെ) ആ ധനത്തിനുണ്ടാകയുള്ളൂ.

അകരുണത്വമകാരണവിഗ്രഹഃ
പരധനേ പരയോഷിതി ച സ്പൃഹാ
സുജനബന്ധുജനേഷ്വസഹിഷ്ണുതാ
പ്രകൃതിസിദ്ധമിദം ഹി ദുരാത്മനാം. 18

അ— ദീനന്മാരിൽ ദയയില്ലായ്ക, ഒരു കാരണവും കൂടാതെ അന്യനോടു ശണ്ഠകൂടുക, അന്യന്റെ സ്വത്തിലും, അന്യന്റെ ഭാര്യമാരിലും ആഗ്രഹം സജ്ജനങ്ങളിലും,

കേരള സാഹിത്യ അക്കാദമി

ബന്ധുക്കളിലും സ്നേഹിതന്മാരിലും അസൂയ ഇവയെല്ലാം ദുർജ്ജനങ്ങൾക്കു പ്രകൃത്യാതന്നെയുള്ളവയാകുന്നു.

ദുർജ്ജനഃ പരിഹർത്തവ്യോ വിദ്യയാലംകൃതോപിസൻ
മണിനാഭൂഷിതഃ സർപ്പഃ കിമസൌ ന ഭയങ്കരഃ. 19

അ — ദുർജ്ജനത്തെ വിദ്യാഭ്യാസം ധാരാളമുണ്ടെങ്കിൽക്കൂടി ഉപേക്ഷിക്കണം. സർപ്പം രത്നങ്ങളെക്കൊണ്ടു് അലങ്കരിച്ചിട്ടുണ്ടെങ്കിലും ഭയങ്കരൻതന്നെയല്ലയോ? രത്നമുണ്ടെങ്കിലും ദുർജ്ജനം ഭയങ്കരംതന്നെ എന്നു സാരം.

സമ്പത്സു മഹതാം ചിത്തം ഭവേദുല്പലകോമളം
ആപത്സു ച മഹാശൈല ശിലാസംഘാതനിഷ്ഠുരം.

അ — ധനം ധാന്യം മുതലായ സമ്പത്തുകളുടെ സമൃദ്ധിയുള്ളപ്പോൾ മഹാന്മാരുടെ മനസ്സു കരിങ്കൂവളപ്പൂപോലെ കോമളമായിരിക്കും. ആപത്തിങ്കൽ വലിയ പർവ്വതത്തിലെ പാറപോലെ ഏറ്റവും കഠിനമായിരിക്കും. മഹാന്മാർക്കു സമ്പത്തിൽ സന്തോഷവും ആപത്തിൽ വ്യസനവും ഉണ്ടാകുന്നതല്ല; ഒരേനിലയിലിരിക്കും അവരുടെ മനസ്സ് എന്നു താല്പര്യം.

ശ്രോത്രം ശ്രുതേനൈവ ന കുണ്ഡലേന
ദാനേന പാണിർന്ന തു കങ്കണേന
വിഭാതി കായഃ കരുണാപരാണാം
പരോപകാരേണ ന ചന്ദനേന. 21

അ — കൃതാനുകമ്പയുള്ള സജ്ജനങ്ങളുടെ ചെവികൾ ശാസ്ത്രശ്രവണംകൊണ്ടാണ് ശോഭിക്കുന്നത്; കുണ്ഡലംകൊണ്ടല്ല. അവരുടെ കൈ ദാനംകൊണ്ടു ശോഭിക്കുന്നു; വളകൊണ്ടല്ല. അവരുടെ ദേഹം പരോപകാരംകൊണ്ടു ശോഭിക്കുന്നു; ചന്ദനാലേപനംകൊണ്ടല്ല. സത്തുക്കൾക്കു കങ്കണാദികളല്ല ഭൂഷണം; പരോപകാരമാണെന്നർത്ഥം.

നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു
ലക്ഷ്മീസ്സമാവിശതു ഗച്ഛതു വാ യഥേഷ്ടം
അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
ന്യായാൽ പഥഃ പ്രവിചലന്തി പദം ന ധീരാഃ

അ — നീതിശാസ്ത്രനിപുണന്മാർ ആക്ഷേപിച്ചുകൊള്ളട്ടെ; അഥവാ സ്തുതിച്ചുകൊള്ളട്ടെ. സമ്പത്ത് ഗൃഹത്തിലെങ്കിലും വന്നുകൊള്ളട്ടെ; അഥവാ പൊയ്ക്കൊള്ളട്ടെ. മരണം ഇന്നുതന്നെയോ അഥവാ മറ്റു യുഗത്തിലോ ഭവിച്ചുകൊള്ളട്ടെ. ധൈര്യശാലികൾ ന്യായമായ മാർഗ്ഗത്തിൽനിന്ന് ഒരു പാദംപോലും തെറ്റി നടക്കുന്നതല്ല.

അർത്ഥാതുരാണാം ന ഗുരുർന ബന്ധുഃ
കാമാതുരാണാം ന ഭയം ന ലജ്ജാ
വിദ്യാതുരാണാം ന സുഖം ന നിദ്രാ
ക്ഷുധാതുരാണാം ന രുചിർന പാകം. 23

അ— ധനം സമ്പാദിക്കണമെന്നു ഏകവിചാരമുള്ളവൎക്കു ഗുരുനാഥനുമില്ല, ബന്ധുവുമില്ല. കാമപരവശന്മാൎക്കു ഭയവുമില്ല, ലജ്ജയുമില്ല; വിദ്യാഭ്യാസത്തിൽ മാത്രം വിചാരമുള്ളവൎക്കു സുഖവുമില്ല, ഉറക്കവുമില്ല; ക്ഷുത്തുകൊണ്ടു ക്ഷീണിച്ചവൎക്കു രുചിയുമില്ല; പാകവുമില്ല.

പുസ്തകം വനിതാ വിത്തം പരഹസ്തഗതം ഗതം
അഥവാ പുനരായാതി നഷ്ടം ഭ്രഷ്ടാ ച ഖണ്ഡശഃ. 24

അ— പുസ്തകവും സ്ത്രീയും ധനവും അന്യന്റെ കയ്യിൽപ്പെട്ടാൽ പോയി. അഥവാ കിട്ടുന്നതായാൽതന്നെ പുസ്തകം കീറിയും, സ്ത്രീ ഭ്രഷ്ടയായും ധനം അല്പാല്പമായും ആയിരിക്കും.

ഋണാനുബന്ധരൂപേണ പശുപത്നിസുതാലയാഃ
ഋണക്ഷയേ ക്ഷയം യാന്തി കാ തത്ര പരിദേവനാ. 25

അ— എല്ലാ ജനങ്ങൾക്കും പശുക്കൾ, ഭാൎയ്യമാർ, ഗൃഹങ്ങൾ ഇവയെല്ലാം ജന്മാന്തരകൃതമായ ഋണത്താൽ സംഭവിക്കുന്നവയാണു്. ആ ഋണം (കടം) തീൎന്നാൽ ഇവയെല്ലാം നശിക്കുന്നു. അതിനാൽ ഈ വിഷയത്തിൽ വ്യസനിക്കേണ്ട ആവശ്യമില്ല. എന്നുസാരം

രാജവൽ പഞ്ചവൎഷാണി ദശവൎഷാണി ദാസവൽ
പ്രാപ്തേതുഷോഡശേവൎഷേ പുത്രം മിത്രവദാചരേൽ.

അ— മാതാപിതാക്കന്മാർ തങ്ങളുടെ പുത്രനെ അഞ്ചു വയസ്സുവരെ രാജാവിനെപ്പോലെയും പിന്നെ പത്തുവ

ഞ്ചുവരെ (15 വരെ) ദാസനെപ്പോലെയും വിചാരിച്ച് ആചരിക്കണം. പതിനാറാമത്തെ വയസ്സിൽ കാലൂന്നിയാൽ പിന്നെ മിത്രത്തെപ്പോലെ വിചാരിച്ചാചരിക്കണം.

ഗുണിഗണഗണനാരംഭേ
ന പതതി കഠിനീ സസംഭ്രമാ യസ്യ
തേനാംബാ യദി സുതിനീ
വദ വന്ധ്യാ കീദൃശീ നാമ. 27

താ— ഏവൻ തന്റെ വിരൽകൊണ്ടു ഗുണവാന്മാരെ സംഭ്രമത്തോടുകൂടി എണ്ണുന്ന അവസരത്തിൽ ഏതൊരുവനെയാണോ ഗണിക്കാതെ വിട്ടുകളയുന്നതു് അവന്റെ മാതാവു അവൻ നിമിത്തം പുത്രനുള്ളവളാകുന്നുവെങ്കിൽ പ്രസവിക്കാത്ത സ്ത്രീ ഏതുപ്രകാരമുള്ളവളായിരിക്കും. ഗുണവാനല്ലാത്ത പുത്രനുണ്ടാവുന്നതിനേക്കാൾ പുത്രൻ ഉണ്ടാകാതിരിക്കുന്നതാണ് ഉത്തമമെന്നു താല്പൎയ്യം.

മാതാ ശത്രുഃ പിതാ വൈരീ യേന ബാലോ ന പാഠിതഃ
ന ശോഭതേ സഭാമദ്ധ്യേ ഹംസമദ്ധ്യേ ബകോ യഥാ. 28

താ— തന്റെ ബാലനെ പഠിപ്പിക്കാത്ത മാതാവും പിതാവും കേവലം ശത്രുക്കളാകുന്നു. പഠിക്കാത്തവൻ ഹംസസമൂഹത്തിൽ കൊക്കെന്നപോലെ ഒരു സഭയിലും ശോഭിക്കുന്നതല്ല.

സുഖാൎത്ഥാഃ സൎവ്വഭൂതാനാം മതാഃ സൎവ്വാഃ പ്രവൃത്തയഃ
സുഖംച നാ വിനാ ധൎമ്മാത്തസ്മാൽ ധൎമ്മപരോ ഭവേൽ

അ — സർവ്വപ്രാണികളുടെയും സർവ്വപ്രവൃത്തികളും സുഖത്തിന്നുവേണ്ടിയാണെന്നാണുള്ള സർവ്വജനസമ്മതമായ കാൎയ്യമാകുന്നു. ആ സുഖം ധൎമ്മം കൂടാതെ കിട്ടുന്നതല്ല. അതിനാൽ എല്ലായ്പോഴും ധൎമ്മതല്പരനായിരിക്കേണ്ടതാകുന്നു.

അനവസരരഹിതാ വാണീ
ഗുണഗണസഹിതാ ന ശോഭതേ പുംസാം
രതിസമയേ രോദന്തം
പ്രിയമപി തനയം ശപത്യഹോ ജനനീ. 30

അ — അനവസരത്തിലുള്ള സംഭാഷണം എത്ര ഗുണഗണങ്ങളുണ്ടായാലും ജനങ്ങൾക്കു് ഇഷ്ടമാകുന്നതല്ല. എത്ര പ്രിയപ്പെട്ട പുത്രനായാലും രതിസമയത്തിൽ രോദിക്കുന്നതായാൽ അവന്റെ മാതാവു് അവനെ ശപിക്കുന്നതാണല്ലൊ.

രൂപയൌവനസമ്പന്നാഃ വിശാലകുലസംഭവാഃ
വിദ്യാഹീനാ ന ശോഭന്തേ നിൎഗ്ഗന്ധാ ഇവ കിംശുകാഃ

അ — സൌന്ദൎയ്യവും നല്ല യൌവനവും ഉള്ളവനായാലും നല്ല വംശത്തിൽ ജനിച്ചവനായാലും വിദ്യയില്ലെങ്കിൽ അവൻ ശോഭിക്കുന്നതല്ല. എതുപോലെയെന്നാൽ — വളരെ അഴകുള്ളതായ മുരിക്കിൻപൂവു് ഗന്ധമില്ലായ്കയാൽ ശോഭിക്കാത്തതുപോലെ.

ന രാജ്യാഢ്യം നച ഭോഗാഢ്യം
പ്രാണാന്തകാലേ ന കരോതി ഭാരം

വ്യയേ കൃതേ വൎദ്ധത ഏവ നിത്യം
വിദ്യാധനം സൎവ്വധനാൽ പ്രധാനം. 32

അ— വിദ്യാധനം രാജാക്കന്മാൎക്കും ചോരന്മാൎക്കും അപഹരിപ്പാൻ കഴിയുന്നതല്ല. വിദേശയാത്രയിൽ കൊണ്ടുപോകുവാൻ യാതൊരു ഭാരവും ഇല്ല. ചിലവു ചെയ്യുംതോറും വൎദ്ധിക്കുകയേ ഉള്ളൂ. അതിനാൽ ഇതരധനാപേക്ഷയാ വിദ്യാധനമാണ് അത്യുത്തമമായ ധനം.

വിദ്യാ നാമ നരസ്യ രൂപമധികം
പ്രച്ഛന്നഗുപ്തം ധനം
വിദ്യാ ഭോഗകരീ യശഃസുഖകരീ
വിദ്യാ ഗുരൂണാം ഗുരുഃ
വിദ്യാ ബന്ധുജനോ വിദേശഗമനേ
വിദ്യാ പരാ ദേവതാ
വിദ്യാ രാജസു പൂജിതാ നഹി ധനം
വിദ്യാവിഹീനഃ പശുഃ. 33

അ— പുരുഷന്നു വിദ്യയാകുന്നു അധികം സൌന്ദൎയ്യത്തെ ഉണ്ടാക്കുന്നത്. അത് ഏററവും ഗൂഢമായി സൂക്ഷിക്കപ്പെട്ട ധനമാകുന്നു. സുഖഭോഗങ്ങളേയും കീൎത്തിയേയും ഐശ്വൎയ്യത്തെയും നൽകുന്നതും അതുതന്നെയാണ്. വലിയതിലുംവെച്ചു വലിയതും അതുതന്നെ. വിദേശയാത്രയിൽ തനിക്ക് ഉൽകൃഷ്ടനായ ദൈവവും ബന്ധുജനവും അതുത

ന്നെയാണ്. രാജാക്കന്മാരാൽ ആരാധിക്കപ്പെടുന്നതും മ
ററൊന്നല്ല. അതിനെയുള്ള ആ വിദ്യയില്ലാത്തവൻ കേ
വലം പശുപ്രായൻതന്നെയാകുന്നു.

ഉത്തമം സ്വാൎജ്ജിതം വിത്തം മധ്യമം പിതുരാൎജ്ജിതം
അധമം ഭ്രാതൃവിത്തഞ്ച സ്ത്രീവിത്തമധമാധമം. 34

അ— താൻ സമ്പാദിച്ച സ്വത്ത് ഉത്തമം; അച്ഛൻ സ
മ്പാദിച്ച സ്വത്തു മദ്ധ്യമം; സോദരൻ സമ്പാദിച്ചത് അധ
മം; സ്ത്രീയുടെത് ഏററവും അധമം. ചിലവഴിപ്പാൻ നല്ല
തു താൻ പ്രയത്നം ചെയ്തു സമ്പാദിച്ച ധനമാണെന്നു താ
ല്പൎയ്യം.

ഉത്തമം കലവിദ്യായാ മധ്യമം കൃഷിവാണിജാൽ
അധമം സേവയാവൃത്തിഃ മൃതിശ്ചൌൎയ്യോപജീവനം.

അ— കലവിദ്യകൊണ്ടു ജീവിതം നയിക്കുന്നതു ഉത്ത
മമാകുന്നു. കൃഷി കച്ചവടങ്ങളെക്കൊണ്ടുള്ളതു മദ്ധ്യമമാ
ണ്. അന്യനെ സേവിച്ചിട്ടുള്ള ഉപജീവനം അധമമാകു
ന്നു. മോഷണംകൊണ്ടുള്ള ഉപജീവനം മരണത്തിനു സ
മമാണ്.

സ്വഗൃഹേ പൂജ്യതേ മൂൎഖഃ സ്വഗ്രാമേ പൂജ്യതേ പ്രഭുഃ
സ്വദേശേ പൂജ്യതേ രാജാ വിദ്വാൻ സൎവ്വത്ര പൂജ്യതേ.

അ— മൂൎഖൻ തന്റെ ഗൃഹത്തിൽ മാത്രവും പ്രഭു
തന്റെ ഗ്രാമത്തിൽ മാത്രവും രാജാവു തന്റെ രാജ്യത്തിൽ

മാത്രവും പൂജിക്കപ്പെടുന്നു. വിദ്വാൻ (അറിവുള്ളവൻ) എല്ലായിടത്തും പൂജിക്കപ്പെടുന്നു.

ശ്ലോകാർദ്ധേന പ്രവക്ഷ്യാമി യദുക്തം ഗ്രന്ഥകോടിഭിഃ
പരോപകാരഃ പുണ്യായ പാപായ പരപീഡനം.

അ— അനേകം ഗ്രന്ഥങ്ങളെക്കൊണ്ടു പറയപ്പെട്ടതായ കാൎയ്യത്തെ ഞാൻ അൎദ്ധശ്ലോകംകൊണ്ടു പറയാം; കേട്ടുകൊൾക – പരോപകാരം പുണ്യത്തിന്നും പരോപദ്രവം പാപത്തിന്നും ഉള്ളതാകുന്നു. അനേകം ഗ്രന്ഥങ്ങളെ പഠിച്ചാൽ കിട്ടുന്ന സാരാംശം ഇതാണെന്നു താല്പൎയ്യം.

ദാതൃത്വം പ്രിയവക്തൃത്വം ധീരത്വമുചിതജ്ഞതാ
അഭ്യാസേന ന ലഭ്യന്തേ ചത്വാരഃ സഹജാ ഗുണാഃ.

അ— ദാനശീലത്വം, അന്യന്ന് അപ്രിയമാകാതെ കണ്ടു സംസാരിപ്പാനുള്ള സാമൎത്ഥ്യം, ധൈൎയ്യം, വേണ്ടതും വേണ്ടാത്തതും അറിഞ്ഞു പ്രവൎത്തിപ്പാനുള്ള നൈപുണ്യം എന്നീ നാലു് അവസ്ഥയും അഭ്യാസംകൊണ്ടു ലഭിക്കുന്നതല്ല. ജന്മനാ ഉണ്ടാകേണ്ടതാകുന്നു.

അഹോ! പ്രകൃതിസാദൃശ്യം ശ്ലേഷ്മണോ ദുർജ്ജനസ്യ ച
മധുരൈഃ കോപമായാതി കടുകൈരുപശാമ്യതി. 39

അ— ശ്ലേഷ്മാവിന്നും (കഫം) ദുർജ്ജനത്തിന്നും ഉള്ള സാദൃശ്യം ആശ്ചൎയ്യത്തെ ഉണ്ടാക്കുന്നു. രണ്ടു കൂട്ടരും മധുരങ്ങളെക്കൊണ്ടു കോപിക്കുകയും കടുകങ്ങളെക്കൊണ്ടു ശമിക്കുകയും ചെയ്യുന്നു.

അവശ്യമനുഭോക്തവ്യം കൃതം കൎമ്മ ശുഭാശുഭം
നാഭുക്തം ക്ഷീയതേ കൎമ്മ കല്പകോടിശതൈരപി. 40

അ — ശുഭമായോ അശുഭമായോ താൻ ചെയ്തിട്ടുള്ള കൎമ്മഫലമെല്ലാം താൻതന്നെ അനുഭവിക്കേണ്ടിവരും; സംശയമില്ല. അനേകം വൎഷം കഴിഞ്ഞാലും അതനുഭവിക്കാതെ നശിച്ചുപോകുന്നതല്ല.

വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം
നഹി വന്ധ്യാ വിജാനാതി ഗുൎവ്വീം പ്രസവവേദനാം.

അ — വിദ്വജ്ജനങ്ങളുടെ പരിശ്രമത്തെ വിദ്വാനുതന്നെ അറിഞ്ഞുകൂടൂ. പ്രസവിക്കാത്ത സ്ത്രീ പ്രസവവേദനയെപ്പററി ഒന്നും അറിയാവുന്നതല്ലല്ലോ.

അൎത്ഥാനാമൎജ്ജനേ ദുഃഖ മൎജ്ജിതാനാം ച രക്ഷണേ
നാശേദുഃഖം വ്യയേദുഃഖമൎത്ഥഃകിം ദുഃഖഭാജനം. 42

അ — ധനത്തെ സമ്പാദിപ്പാനും, സമ്പാദിച്ചാൽ അതിനെ രക്ഷിച്ചു നിലനിൎത്താനും, നിലനിൎത്തിയാൽതന്നെ അതിനെ വൎദ്ധിപ്പിക്കാനും, ചിലവഴിക്കാനും ദുഃഖംതന്നെ. ഒട്ടില്ലും നശിക്കുന്നതായാൽ ധനം ദുഃഖഭാജനംതന്നെ.

ശ്രുതമിച്ഛന്തി പിതരോ ധനമിച്ഛന്തി മാതരഃ
ബാന്ധവാഃ കുലമിച്ഛന്തി രൂപമിച്ഛന്തി കന്യകാഃ

അ — വിവാഹവിഷയത്തിൽ, പിതാവു കീൎത്തിമാനെയും മാതാവു ധനമുള്ളവനെയും ബന്ധുക്കൾ വം

ശൌൎയ്യം ശത്രുജനേ ക്ഷമാ ഗുരുജനേ
നാരീജനേ ധൂൎത്തതാ
യേ ചൈവം പുരുഷാഃ, കലാസുകുശലാ-
സ്തേഷ്വേവലോകസ്ഥിതിഃ. 47

താ — സ്വജനം ആളുകളിൽ ദാക്ഷിണ്യവും ഭൃത്യന്മാരിൽ ദയയും ദുഷ്ടന്മാരിൽ എപ്പോഴും ശഠതയും സജ്ജനങ്ങളിൽ പ്രീതിയും രാജാക്കന്മാരിൽ നീതിയും വിദ്വാന്മാരിൽ ആൎജ്ജവവും ശത്രുക്കളിൽ പരാക്രമവും ഗുരുജനങ്ങളിൽ ശാന്തസ്വഭാവവും സ്ത്രീകളിൽ മനസ്സാപ്പ്യം ആകുന്ന കലകളിൽ സമൎത്ഥന്മാരായ പുരുഷന്മാർ ആരോ? അവരിലാകുന്നു ലോകം സ്ഥിതിചെയ്യുന്നതു്.

ജാഡ്യംധിയോ ഹരതി സിഞ്ചതി വാചി സത്യം
മാനോന്നതിം ദിശതി പാപമപാകരോതി
ചേതഃപ്രസാദയതി ദിക്ഷു തനോതി കീൎത്തിം
കിം കിം ന സാധയതി കല്പലതേവ വിദ്യാ. 48

താ — ശാസ്ത്രാദിപഠനത്താലുണ്ടാകുന്ന ജ്ഞാനം മനുഷ്യരുടെ ബുദ്ധിയുടെ മന്ദതയെ കളയും, വാക്കുകളിൽ സത്യത്തെ ഉണ്ടാക്കും, അഭിമാനത്തെ വൎദ്ധിപ്പിക്കും, പാപത്തെ നശിപ്പിക്കും മനസ്സിന്നു പ്രസാദത്തെ ഉണ്ടാക്കും, കീൎത്തിയെ ലോകമെല്ലാം പരത്തും, കിം ബഹുനാ- കല്പകവല്ലി പോലെ വിദ്യ ഏതെന്തൊന്നിനെയാണു സാധിപ്പിക്കാത്തതു്? വിദ്യാഭ്യാസംകൊണ്ടു സാധിക്കാത്തതു് ഒന്നുമില്ല എന്നു സാരം.

കുസുമസ്തബകസ്യേവദ്വേഗതീതുമനസ്വിനാം
മൂർദ്ധ്നിവാസർവ്വലോകസ്യ ശീർയ്യതേവനഏവവാ.

അ—പൂക്കുലയ്ക്കും സുജനങ്ങൾക്കും രണ്ടുഗതി മാത്രമേയുള്ളൂ. ഒന്നുകിൽ സർവ്വജനങ്ങളുടെയും ശിരസ്സിൽ സ്ഥിതി ചെയ്ക (സർവ്വജനമാന്യനായിരിക്കുക) അഥവാ വനത്തിൽ കിടന്നു നശിക്കുക (വനത്തിലിരുന്നു തപസ്സുചെയ്തു മുക്തിയടയുക.)

അർത്ഥാഗ്ഗൃഹാന്നിവർത്തന്തേശ്മശാനാൽപുത്രബാന്ധവാഃ
സുകൃതം ദുഷ്കൃതം ചൈവ ഗച്ഛന്തമനുഗച്ഛതി. ൫൧

അ—ഒരുവൻ മരിച്ചുപോകുമ്പോൾ അവന്റെ ധനം ഗൃഹത്തിൽനിന്നുതന്നെ വിട്ടുപിരിയുന്നു. പുത്രമിത്രാദികൾ ശ്മശാനത്തിൽനിന്നും പിരിയുന്നു. സുകൃതവും ദുഷ്കൃതവും അവൻ എവിടെ പോകുന്നുവോ അവിടെയെല്ലാം അനുഗമിക്കുന്നു.

മൂർഖശിഷ്യോപദേശേന ദുഷ്ടസ്ത്രീസംഗമേനച (ദ്വി
ഷതാം സംപ്രയോഗേണ പണ്ഡിതോപിവിനശ്യ

അ—മൂർഖന്മാരായ ശിഷ്യന്മാർക്കുപദേശിക്കുന്നതുകൊണ്ടും ദുഷ്ടസ്ത്രീകളുടെ സംഗമംകൊണ്ടും ശത്രുക്കളോടുള്ള സംസർഗ്ഗംകൊണ്ടും വിദ്വാനായവനുംകൂടി നാശംസംഭവിക്കുന്നു.

പുസ്തകസ്ഥാപിതാവിദ്യാ പരഹസ്തഗതംധനം
ദേശാന്തരഗതഃ പുത്രോ നാശമാത്രമുപാചരേൽ. 52

അ — പുസ്തകത്തിലിരിക്കുന്ന വിദ്യയും അന്യന്റെ കയ്യിൽപ്പെട്ട ധനവും അന്യദേശത്തിൽപോയ പുത്രനും കേവലം പേരുമാത്രം പറവാൻ ഉതകുന്നവയാകുന്നു.

ഹരിണാപിഹരേണാപി ബ്രഹ്മണാപി സുരൈരപി
ലലാടലിഖിതാരേഖാ പരിമാൎഷ്ടും ന ശക്യതേ. 53

അ — വിഷ്ണുവിനും പരമശിവനും ബ്രഹ്മാവിനും മറെറുള്ള ദേവന്മാൎക്കും ശിരോരേഖയെ നശിപ്പിച്ചുകളവാൻ സാധിക്കുന്നതല്ല. അവനവനു വിധിച്ചുള്ള് അവനവൻ തന്നെ അനുഭവിക്കണമെന്നു സാരം.

ഘൃതേന വൎദ്ധതേബുദ്ധിഃ ക്ഷീരേണായുഷ്യവൎദ്ധനം
ശാകേന വൎദ്ധതേ വ്യാധിഃ മാംസംമാംസേനവൎദ്ധതേ

അ — നെയ്യ് സേവിച്ചാൽ ബുദ്ധിയും, പാൽ കുടിച്ചാൽ ആയുസ്സും, ഇലക്കറി കൂട്ടിയാൽ വ്യാധിയും മാംസം ഭക്ഷിച്ചാൽ മാംസവും വൎദ്ധിക്കുന്നു.

ഉത്സാഹഃസാഹസം ധൈൎയ്യംബുദ്ധിശ്ശക്തിഃപരാക്രമഃ
ഷഡേതേ യത്രതിഷ്ഠന്തി തത്രദേവോ വിതിഷ്ഠതി. 55

അ — ഉത്സാഹം, സാഹസം ധൈൎയ്യം, ബുദ്ധി, ശക്തി, പരാക്രമം എന്നീയാറുകൂട്ടവും ഏതൊരുവനാണോ അവന്നു ദൈവവും അനുകൂലമായിരിക്കും.

ശിലാനഗന്ധാലപത്മ താൎക്ഷ്യാരോച്ഛിഷ്ടഭോജനം
പ്രതിബിംബേക്ഷണംനഗ്നംശക്രസ്യാപിശ്രിയംഹരേ

(ൽ

അ—കല്ലിൽ അരെച്ചു ചന്ദനാദിഗന്ധദ്രവ്യത്തെ പൂശുന്നതും, മാൎജ്ജാരൻ ഭക്ഷിച്ചശേഷമുള്ള ഭക്ഷണത്തെ ഭക്ഷിക്കുന്നതും, വെള്ളത്തിൽ തന്റെ പ്രതിബിംബത്തെ നോക്കുന്നതും ചെയ്താൽ ഇന്ദ്രന്റെ കൂടി ഐശ്വൎയ്യം നശിച്ചു പോകും.

അജാരജഃ ഖരരജസ്സമ്മാൎജ്ജനീരജഃ (ശ്.
സ്ത്രീണാം പാദരജശ്ചൈവ ശക്രസ്യാപി ശ്രിയംഹരേ

അ—ആട്ടിന്റെ ദേഹത്തിലുള്ള പൊടിയും, കഴുതയുടെ ദേഹത്തിലെ പൊടിയും, അടിച്ചുവാരുന്ന ചൂലിലെ പൊടിയും, സ്ത്രീകളുടെ കാലുകളിലെ പൊടിയും ഏറ്റാൽ ദേവേന്ദ്രനായാലും ഐശ്വൎയ്യമെല്ലാം നശിച്ചുപോകും.

യസ്യാസ്തി വിത്തം സ നരഃ കുലീനഃ
സ പണ്ഡിതഃ സ ശ്രുതവാൻ ഗുണജ്ഞഃ
സ ഏവ വക്താ സ ച ദൎശനീയഃ
സൎവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി.

അ—ആൎക്കാണോ ധനമുള്ളതു്? അവൻ സൽകുലജാതനും, അവൻ പണ്ഡിതനും, അവൻ ശാസ്ത്രജ്ഞനും, അവൻ സകല ഗുണങ്ങളെ അറിയുന്നവനും, അവൻ വാഗ്മിയും, അവൻ ദൎശനയോഗ്യനും ആകുന്നു. കിം ബഹുനാ സൎവ്വ ഗുണങ്ങളും ധനത്തെ ആശ്രയിച്ചിട്ടാണ നില്ക്കുന്നതു്.

മാതാ നിന്ദതി നാഭിനന്ദതി പിതാ
ഭ്രാതാ ന സംഭാഷതേ
ഭൃത്യഃ കുപ്യതി നാനുഗച്ഛതി സുതഃ
കാന്താ ച നാലിംഗതേ
അർത്ഥപ്രാർത്ഥനശങ്കയാ ച കുരുതേ
നാലാപമാത്രം സുഹൃൽ
തസ്മാദർത്ഥസമാർജ്ജനം കുരു സഖേ!
അർത്ഥാൽ സർവ്വം വശം. 59

അ — ധനമില്ലാത്തവനെ മാതാവു നിന്ദിക്കുന്നു. അച്ഛൻ അഭിനന്ദിക്കുന്നില്ല. സോദരൻ അവനോടു സംസാരിക്കയില്ല. ഭൃത്യൻ കോപിച്ചുകൊള്ളും. പുത്രൻ പിന്തുടരുകയില്ല. ഭാര്യ ആലിംഗനം ചെയ്കയില്ല. ധനം വല്ലതും ആവശ്യപ്പെട്ടാലോ എന്ന ശങ്കയാൽ സ്നേഹിതൻ കാണാൻതന്നെ വരുന്നതല്ല. ഇതിനധികം പറയുന്നു — ഹേ സ്നേഹിത! അതിനാൽ ധനം സമ്പാദിക്കുക. അതു കൊണ്ടു സാധിക്കാത്തതായിട്ട് ഒന്നുംതന്നെയില്ല.

ആയുസ്സത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാസ്സ്നിഗ്ദ്ധാഃസ്ഥിരാഹൃദ്യാ-
ആഹാരാസ്സാത്വികപ്രിയാഃ. 60

അ — സത്വഗുണപ്രധാനന്മാരായ മനുഷ്യർക്ക്, സ്വാദുള്ളവയും മനോഹരമായ സ്നിഗ്ദ്ധപദാർത്ഥത്തോടുകൂടിയവയും

മനസ്ഥൈര്യത്തെ ഉണ്ടാക്കുന്നവയും ഹൃദയപ്രിയങ്ങളുമായ ആഹാരങ്ങളിലായിരിക്കും അധികം താല്പര്യം. അവ ആയുസ്സ്, ബലം, ആരോഗ്യം, സുഖം, സന്തോഷം എന്നിവയെ വർദ്ധിപ്പിക്കുന്നവയാകുന്നു.

കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാരാജസസ്യേഷ്ടാദുഃഖശോകാമയപ്രദാഃ.

അ— രജോഗുണപ്രധാനന്മാർക്ക്, എരിവു, പുളി, ഉപ്പ് എന്നിവ അധികമായുള്ളവയും അത്യുഷ്ണവും തീക്ഷ്ണവും രൂക്ഷവും ഉൾപ്പുഴുക്കമുണ്ടാക്കുന്നവയും ആയ ആഹാരങ്ങളിലായിരിക്കും അധികം താല്പര്യം. അവ ദുഃഖം, ശോകം, രോഗം എന്നിവയെ ഉണ്ടാക്കുന്നവയാകുന്നു.

യാതയാമംഗതരസംപൂതിപര്യുഷിതംചയൽ
ഉച്ഛിഷ്ടമപിചാമേദ്ധ്യംഭോജനംതാമസപ്രിയം.

അ— തമോഗുണപ്രധാനികൾക്ക്, പകുതി വെന്തതും രസം നശിച്ചതും, ദുർഗ്ഗന്ധമുള്ളതും പഴകിയതും ഉച്ഛിഷ്ടമായതും ശുദ്ധിയില്ലാത്തതും ആയ ആഹാരത്തിലായിരിക്കും അധികം താല്പര്യം.

ജല്പന്തിസാർദ്ധമന്യേനപശ്യന്ത്യന്യംസവിഭ്രമാഃ
ഹൃദയേചിന്തയന്ത്യന്യംനസ്ത്രീണാമേകതോരതിഃ. 63

അ— സ്ത്രീകൾ ഒരു പുരുഷനോടു സംസാരിക്കുകയും മറ്റൊരു പുരുഷനെ വിലാസത്തോടുകൂടെ കടാക്ഷിക്കുകയും വേറൊരു പുരുഷനെ ഹൃദയത്തിൽ നിനക്കുകയും ഒരേ

സമയത്തിൽ ചെയ്യുന്നു. സ്ത്രീകൾക്ക് ഒരുവനിൽതന്നെയായി രതിയുണ്ടാകുന്നതല്ല.

സ്മൃതാഭവതിതാപായദൃഷ്ടാചോന്മാദകാരിണി
സ്പൃഷ്ടാഭവതിമോഹായസാനാമദയിതാകഥം. 64

അ — സ്ത്രീയെ സ്മരിച്ചാൽ സന്താപത്തിന്നും ദൎശിച്ചാൽ മദത്തിന്നും സ്പൎശിച്ചാൽ ബുദ്ധിഭ്രമത്തിന്നും കാരണമായിത്തീരുന്നു. ഇങ്ങിനെയുള്ള ആ സ്ത്രീ എങ്ങിനെയാണു ദയിതയായിത്തീരുന്നതു്?

നാമൃതംനവിഷംകിഞ്ചിദേകാംമുക്ത്വാനിതംബിനീം
സൈവാമൃതലതാരക്താവിരക്താവിഷവല്ലരി. 65

അ — സുന്ദരിയായ സ്ത്രീയല്ലാതെ അമൃതമായോ വിഷമായോ യാതൊന്നുമല്ല. അവൾതന്നെ അനുരക്തയായാൽ അമൃതലതയായും വിരക്തയായാൽ വിഷവല്ലിയായും ഭവിക്കുന്നു.

ആവൎത്തഃസംശയാനാമവിനയഭവനം
പത്തനം സാഹസാനാം
ദോഷാണാംസന്നിധാനംകപടശതമയം
ക്ഷേത്രമപ്രത്യയാനാം
സ്വൎഗ്ഗദ്വാരസ്യവിഘ്നോനരകപുരമുഖം
സൎവ്വമായാകരണ്ഡം

സ്ത്രീയന്ത്രംകേനസൃഷ്ടംവിഷമമൃതമയം
പ്രാണിലോകസ്യപാശം. 66

അ—സംശയങ്ങൾക്ക് ഒരു നീർച്ചുഴിപോലെയുള്ള ഒരു കുഴിയായും അവിനയത്തിന്റെ വീടായും സാഹസങ്ങൾക്കുള്ള ഒരു പട്ടണമായും സർവ്വദോഷങ്ങൾക്കും ഇരിപ്പിടമായും കപടങ്ങളുടെ സമൂഹമായും അവിശ്വാസങ്ങൾക്കു വിളനിലമായും സ്വർഗ്ഗദ്വാരത്തിന്ന് ഒരു തടവായും നരകത്തിലെയ്ക്കുള്ള പ്രവേശമാർഗ്ഗമായും എല്ലാ മായകൾക്കും ഒരു പാത്രമായും അമൃതമെന്ന ബോധത്തെ ഉളവാക്കുന്നതായും വിഷമയമായും സകലപ്രാണികൾക്കും ഒരു ബന്ധന പാശമായും ഇരിക്കുന്ന ഈ സ്ത്രീയന്ത്രത്തെ സൃഷ്ടിച്ചവൻ ആരാണ്.

മധു തിഷ്ഠതി വാചി യോഷിതാം
ഹൃദി ഹാലാഹലമേവ കേവലം
അതഏവ നിപീയതേധരോ
ഹൃദയം മുഷ്ടിഭിരേവ താഡ്യതേ. 67

അ—സ്ത്രീകളുടെ വാക്കിൽ അമൃത് ഇരിക്കുന്നു. ഹൃദയത്തിലാകട്ടെ കേവലം കാളകൂടവിഷം തന്നെയാണ് ഇരിക്കുന്നത്. അതുകൊണ്ടുതന്നെയാണ് അധരം പാനം ചെയ്യപ്പെടുന്നതും ഹൃദയം മുഷ്ടികൊണ്ട് ഇടിക്കപ്പെടുന്നതും.

കാമിനീകായകാന്താരേ സ്തനപർവ്വതദുർഗ്ഗമേ
മാസഞ്ചരമനഃപാന്ഥ!തത്രാസ്തേസ്മരതസ്കരഃ. 68

തികോപിഷ്ടന്മാരായ സിംഹശ്രേഷ്ഠന്മാരെ വധിപ്പാൻ സാമൎത്ഥ്യമുള്ളവരും ഉണ്ട്. ഇങ്ങിനെയെല്ലാമുണ്ടെങ്കിലും കാമദേവന്റെ ദൎപ്പത്തെ ശമിപ്പിപ്പാൻ ശേഷിയുള്ള മനുഷ്യന്മാർ ഏറ്റവും ദുൎല്ലഭന്മാരാണെന്നാകുന്നു ഈ ബലവാന്മാരുടെ മുമ്പിൽവെച്ചും ഞാൻ മുഷ്ടികളും പറവാനൊരുങ്ങുകണാണ്.

ഉന്മത്തപ്രിയസംരംഭാദാരഭന്തേ യദംഗനാഃ
തത്ര പ്രത്യൂഹമാധാതും ബ്രഹ്മാപി ഖലു കാതരഃ. 74

അ— യുവതികൾ ഉന്മത്തന്മാരായി പ്രിയങ്കലുള്ള ആവേശത്താൽ ഏതൊരു കൎമ്മത്തെയാണൊ ചെയ്യാൻ ഇടങ്ങുന്നതു? ആ കൎമ്മത്തിന്ന വിഘ്നം വരുത്തുന്നതിൽ ബ്രഹ്മാവു കൂടി പേടിച്ചു വിറച്ചിട്ടാണിരിക്കുന്നതു.

താവന്മഹത്വം പാണ്ഡിത്യം കുലീനത്വം വിവേകിതാ
യാവജ്ജ്വലതി നാംഗേഷു ഹതഃ പഞ്ചേഷുപാവകഃ.

അ— അതിനീചനായ മന്മഥാഗ്നി ദേഹത്തിൽ കത്തിജ്വലിക്കാതിരിക്കുന്ന കാലംവരെ മാത്രമെ മഹത്വവും പാണ്ഡിത്യവും കുലീനത്വവും വിവേകിത്വവും നിലനില്ക്കുന്നുള്ളു.

കൃശഃ കാണഃ ഖഞ്ജഃ ശ്രവണരഹിതഃ പുച്ഛവികലോ
വ്രണീ പൂയക്ലിന്നഃ കൃമികുലശതൈരാവൃതതനുഃ
ക്ഷുധാക്ഷാമോ ജീൎണ്ണഃ പിഠരകകപാലാൎപ്പിതഗളഃ
ശുനീമന്വേതി ശ്വാ ഹതമപി ച ഹന്ത്യേവ മദനഃ. 76

സ്നേഹേഷു മാതാ ശയനേഷു വേശ്യാ
ഷൾകൎമ്മനാരീ കുലധൎമ്മപത്നീ. 78

അ — കാൎയ്യങ്ങളിൽ മന്ത്രിയെന്നപോലെയും പ്രവൃത്തികളിൽ ദാസിയെന്നപോലെയും ഐശ്വൎയ്യവിഷയത്തിൽ മഹാലക്ഷ്മിയെപ്പോലെയും ക്ഷമകൊണ്ടു ഭൂമിദേവിയെപ്പോലെയും സ്നേഹവിഷയത്തിൽ മാതാവിനെപ്പോലെയും ശയനവിഷയത്തിൽ വേശ്യാസ്ത്രീയെപ്പോലെയും ഇരിക്കുന്ന സ്ത്രീ ഉത്തമയായ ഭാൎയ്യയാകുന്നു.

അനുചിതകൎമ്മാരംഭഃ
സംഘവിരോധോ ബലീയസസ്പൎദ്ധാ
പ്രമദാജനവിശ്വാസോ
നാശദ്വാരാണി ചത്വാരി. 79

അ — ഉചിതമല്ലാത്ത പ്രവൃത്തി തുടങ്ങുക, സംഘത്തോടു വിരോധിക്കുക, ബലവാനോടു മത്സരിക്കുക, സ്ത്രീജനങ്ങളെ വിശ്വസിക്കുക ഈ നാലു കൂട്ടവും മനുഷ്യനു നാശദ്വാരങ്ങളാണ്.

കഃ കാലഃ കാനി മിത്രാണി
കോ ദേശഃ കൌ വ്യയാഗമൌ
കശ്ചാഹം കാ ച മേ ശക്തിഃ
ഇതി ചിന്ത്യം മുഹുൎമ്മുഹുഃ. 80

അ — ഒരു കാൎയ്യത്തിനൊരുമ്പെടുമ്പോൾ കാലാവസ്ഥയേയും ബന്ധുക്കളുടെ ബലാബലവും ദേശാവസ്ഥയേയും ചി

സുശ്രാന്തോപി വഹേൽഭാരം
ശീതോഷ്ണം ന ച പശ്യതി
സന്തുഷ്ടശ്ചരതേ നിത്യം
ത്രീണി ശിക്ഷേച്ച ഗൎദ്ദഭാൽ." (ഇവയാകുന്നു)
യഎതാൻവിംശതിഗുണാനാചരിഷ്യതിമാനവഃ
കാൎയ്യാവസ്ഥാസു സൎവ്വാസു വിജയീ സ ഭവിഷ്യതി. 88

അ — ഈ ഇരുപതു ഗുണങ്ങളെ ശീലമായി ആചരിക്കുന്നവൻ എതുവിധത്തിലുള്ള കാൎയ്യമായാലും വേണ്ടില്ല എല്ലാററിലും വിജയിയായിത്തീരും.

വിഷാദപ്യമൃതംഗ്രാഹ്യംഅമേധ്യാദപികാഞ്ചനം
നീചാദപ്യുത്തമാംവിദ്യാംസ്ത്രീരത്നംദുഷ്കുലാദപി.

അ — അമൃതിനെ വിഷത്തിൽനിന്നും കാഞ്ചനത്തെ അമേധ്യത്തിൽനിന്നും ഉത്തമയായ വിദ്യയെ നീചനിൽനിന്നും ഉത്തമയായ സ്ത്രീയെ ദുഷ്കുലത്തിൽനിന്നും സ്വീകരിക്കാം.

യുക്തിയുക്തമുപാദേയംവചനംബാലകാദപി
അന്യത്തൃണമിവത്യാജ്യമപ്യുക്തംപത്മജന്മനാ. 90

അ — യുക്തിയോടുകൂടിയ വാക്കിനെ ഒരു കുട്ടി പറഞ്ഞാലും സ്വീകരിക്കണം. യുക്തിയില്ലാത്ത വാക്ക ബ്രഹ്മാവുതന്നെ പറയുന്നതായാലും സ്വീകാൎയ്യമല്ല.

കാവ്യശാസ്ത്രവിനോദേനകാലോഗച്ഛതിധീമതാം
വ്യസനേനചമൂൎഖാണാം നിദ്രയാകലഹേനവാ. 91

കേരള സാഹിത്യ അക്കാദമി

അ— ബുദ്ധിമാന്മാരുടെ കാലം, കാവ്യം ശാസ്ത്രം ഇന്നിവകളിലുള്ള വിനോദംകൊണ്ടു കഴിഞ്ഞുകൂടുന്നു. മൂർഖന്മാരുടെ കാലം വ്യസനംകൊണ്ടോ, ഉറക്കംകൊണ്ടോ, കലഹംകൊണ്ടോ കഴിഞ്ഞുകൂടുന്നു.

കാകദൃഷ്ടിർബ്ബകധ്യാനം ശ്വാനനിദ്രാ തഥൈവ ച
അല്പാഹാരം ജീർണ്ണവസ്ത്രമേതദ്വിദ്യാർത്ഥിലക്ഷണം. 92

അ— കാക്കയുടെ നോട്ടം, കൊക്കിന്റെ ധ്യാനം, ശ്വാവിന്റെ നിദ്ര, അല്പമായ ഭക്ഷണം, ജീർണ്ണമായ വസ്ത്രം ഇവയെല്ലാം വിദ്യാർത്ഥിലക്ഷണമാകുന്നു.

ഏകാക്ഷരപ്രദാതാരം ഗുരും നിന്ദതിയോ നരഃ
സപ്തജന്മനിനിസ്തേജഃ പുനഃശ്വാ ചഭവിഷ്യതി. 93

അ— ഒരക്ഷരമെങ്കിലും പഠിപ്പിച്ചിട്ടുള്ള ഗുരുനാഥനെ (കായ വാങ്മനസ്സുകളെക്കൊണ്ടു) നിന്ദിക്കുന്നവൻ ഏഴു ജന്മം തേജസ്സില്ലാത്തവനായിട്ടും പിന്നെ ശ്വാവായിട്ടും ഭവിക്കും.

അഷ്ടമീ ചഗുരുംഹന്തി ശിഷ്യംഹന്തി ചതുർദ്ദശീ
വിദ്യാംപഞ്ചദശീഹന്തി പ്രതിപൽസു ന ചിന്തയേൽ.

അ— അഷ്ടമിദിവസം പഠിക്കുന്നതായാൽ ഗുരുനാഥന്നും ചതുർദ്ദശി (പതിനാൽ) ദിവസം പഠിക്കുന്നതായാൽ ശിഷ്യന്നും, പഞ്ചദശി (വാവു) ദിവസം പഠിക്കുന്നതായാൽ വിദ്യക്കും ആകുന്നു നാശമുണ്ടാവുക. പ്രതിപദം ദിവസം ചിന്തിക്കയേ അരുതു്. എല്ലാംകൊണ്ടും ദോഷമാണെന്നു സാരം.

കർപ്പൂരധൂളീകലിതാലവാലോ
കസ്തൂരികാകല്പിതദോഹളശ്രീഃ
ഹിമാംബുകുംഭൈഃ പരിഷിച്യമാനഃ
പ്രാഞ്ചംഗുണം മുഞ്ചതി നോ പലാണ്ഡുഃ. 95

അ— കർപ്പൂരപ്പൊടികൊണ്ടു തടമുണ്ടാക്കി കസ്തൂരിവളമിട്ടു പനിനീർകൊണ്ടു നനയ്ക്കുന്നതായാലും ഉള്ളി തന്റെ മുമ്പുള്ള ഗുണത്തെക്കളയുന്നതല്ല. ഇതു ദുർജ്ജനങ്ങളുടെ സ്വഭാവമാണെന്നു സാരം.

സ്നാതമശ്വം ഗജം മത്തം വൃഷഭം കാമമോഹിതം
ശൂദ്രമക്ഷരസംയുക്തം ദൂരതഃ പരിവർജ്ജയേൽ. 96

അ— കുളിപ്പിച്ച കുതിരയുടെയും മദംപൊട്ടിയ ആനയുടെയും കാമപരവശനായ കാളയുടെയും അക്ഷരജ്ഞാനമുള്ള ശൂദ്രന്റെയും സമീപത്തിൽ ഗമിക്കുന്നതു് അപായകരമാകുന്നു.

ദുഷ്ടാഭാര്യാശഠംമിത്രം ഭൃത്യാഹംകാരസംയുതഃ
സസർപ്പേചഗൃഹേവാസോ മൃത്യുരേവനസംശയഃ. 97

അ— ദുഷ്ടയായ ഭാര്യ, ദുസ്സ്വഭാവിയായ മിത്രം, അഹംകാരമുള്ള ഭൃത്യൻ ഇവരും, സർപ്പമുള്ള ഗൃഹത്തിലെ വാസവും മരണകാരണമാണു് സംശയമില്ല.

കുചേലിനം ദന്തമലാപഹാരിണം
ബഹ്വാശിനം നിഷ്ഠുരവാക്യഭാഷിണം

സൂൎയ്യോദയേ ചാസ്തമയേ ച ശായിനം
വിമുഞ്ചതി ശ്രീരപി ചക്രപാണിനം 98

അ— മുഷിഞ്ഞ വസ്ത്രം ധരിച്ചവനെയും എപ്പോഴും കൊഴകൊണ്ടു പല്ലിൽക്കറയുള്ളവനെയും അതിയായി ഭക്ഷിക്കുന്നവനെയും കൎണ്ണകഠോരമാംവണ്ണം സംസാരിക്കുന്നവനെയും സൂൎയ്യോദയത്തിലും സൂൎയ്യാസ്തമയത്തിലും കിടന്നുറങ്ങുന്നവനെയും മഹാലക്ഷ്മി— തന്റെ പ്രിയതമനായ മഹാവിഷ്ണുവായാൽക്കൂടിയും— വിട്ടുപിരിയുന്നതാകുന്നു.

മാതൃഹീനശിശോൎജ്ജീവനം വൃഥാ
കാന്തഹീനനവയൗവനം വൃഥാ
ശാന്തിഹീനതപസഃഫലം വൃഥാ
തിന്ത്രിണീരസവിഹീനഭോജനം. 99

അ— മാതാവു മരിച്ച ശിശുവിന്റെ ജീവനവും, പ്രിയതമനോടുകൂടാത്ത യൌവനവും ശമമോടുകൂടാതെകണ്ടുള്ള തപസ്സിന്റെ ഫലവും പുളിരസമില്ലാത്ത ഭോജനവും വ്യൎത്ഥമാകുന്നു.

ഋണം യാച്ഞാ ചവൃദ്ധത്വം ജാരചോരദരിദ്രതാഃ
രോഗശ്ച ഭുക്തശേഷശ്ചാപ്യഷ്ടകഷ്ടാഃ പ്രകീൎത്തിതാഃ.

അ— കടം, യാചന, വാൎദ്ധക്യം, വ്യഭിചാരം, മോഷണം, ദാരിദ്ര്യം, രോഗം, ഉച്ഛിഷ്ടം ഈ എട്ടുകൂട്ടവും എട്ടാവും കഷ്ടങ്ങളാണെന്നു പറയപ്പെട്ടിരിക്കുന്നു.

തൃണാദപി ലഘുസ്തൂലസ്തൂലാദപി ച യാചകഃ
വായുനാ കിം ന നീതോസൗ മാമയം യാചയേദിതി.

താ — ഗണപതി, തന്റെ വാഹനത്തെ രക്ഷിപ്പാൻ വേണ്ടി മാൎജ്ജാരനെ സ്തുതിക്കുന്നു. മഹാത്മാക്കൾക്കുകൂടിയും ചില അവസരങ്ങളിൽ നീചന്മാരെ സേവിക്കേണ്ടിവരും.

അധമാധനമിച്ഛന്തി ധനമാനൌചമധ്യമാഃ
ഉത്തമാമാനമിച്ഛന്തി മാനോഹിമഹതാം ധനം. 105

താ — അധമന്മാർ ധനത്തെ ആഗ്രഹിക്കുന്നു. മദ്ധ്യമന്മാർ ധനത്തെയും മാനത്തെയും ആഗ്രഹിക്കുന്നു. ഉത്തമന്മാർ മാനത്തെ മാത്രമേ ആഗ്രഹിക്കുന്നുള്ളു. മഹാന്മാരുടെ ധനം മാനമാണെന്നു പ്രസിദ്ധമാകുന്നു.

കേരള സാഹിത്യ അക്കാദമി

മാതൃസമാനാസ്തിശരീരപോഷണെ
ഭാൎയ്യാസമാനാസ്തി ശരീരതോഷണെ
വിദ്യാസമാനാസ്തി ശരീരഭൂഷണെ
ചിന്താസമാനാസ്തി ശരീരശോഷണെ. 106

താ — ദേഹത്തെ പോഷിപ്പിക്കുവാൻ മാതാവിനു സമമായും ദേഹത്തെ സന്തോഷിപ്പിക്കാൻ ഭാൎയ്യയ്ക്കു സമമായും ദേഹത്തെ അലങ്കരിക്കാൻ വിദ്യയ്ക്കു സമമായും ദേഹത്തെ ശോഷിപ്പിക്കാൻ ആലോചനയ്ക്കു സമമായും യാതൊന്നുമില്ല.

പിബന്തിനദ്യഃസ്വയമേവനാംഭഃ
ഖാദന്തിനസ്വാദുഫലാനി വൃക്ഷാഃ
പയോധരാസ്സസ്യമദന്തിനൈവ
പരോപകാരായസതാംവിഭൂതയഃ. 107

അ — നദികൾ, അവയിലുള്ള ജലത്തെ അവതന്നെ കുടിക്കുന്നില്ല. വൃക്ഷങ്ങൾ, തങ്ങളിലുണ്ടാകുന്ന നല്ല ഫലങ്ങളെ തിന്നുന്നില്ല. മേഘങ്ങൾ, അവയുടെ വർഷത്താലുണ്ടാകുന്ന സസ്യങ്ങളെ ഭക്ഷിക്കുന്നില്ല. കിംബഹുനാ. നല്ല ജനങ്ങളുടെ ഐശ്വര്യം പരോപകാരത്തിനുള്ളതാകുന്നുവല്ലൊ.

ഖലഃകരോതിദുർവൃത്തം നൂനംഫലതിസാധുഷു
ദശാനനോഹരൽസീതാം ബന്ധനംതുമഹോദധേഃ.

അ — ദുർജ്ജനം ചെയ്യുന്ന ദുഷ്പ്രവൃത്തിയുടെ ഫലം സാധുക്കൾതന്നെ അനുഭവിക്കണം. രാവണൻ സീതയെ കട്ടു. സമുദ്രമാണ ബന്ധനത്തെ അനുഭവിച്ചതു്.

ഉത്സാഹിലഭതേകാര്യം മാർജ്ജാരോത്രനിദർശനം
അദന്തോപിമാർജ്ജാരഃപിബതിക്ഷീരസർപ്പിഷീ. 109

അ — ഉത്സാഹമുള്ളവൻ കാര്യത്തെ നേടുന്നു. അതിനെക്കു മാർജ്ജാരനാണ ദൃഷ്ടാന്തം. മാർജ്ജാരൻ പല്ലുവെ വളത്തുന്നില്ല. അവൻ ദിവസവും പാലും നെയ്യും കഴിക്കുന്നുണ്ടുതാനും.

ഗാവോഗന്ധേനപശ്യന്തി രാജാനശ്ചാരചക്ഷുഷാ
ശാസ്ത്രേണപണ്ഡിതാസ്സർവ്വേചക്ഷുർഭ്യാമിതരേജനാഃ.

അ — പശുക്കൾ ഗന്ധംകൊണ്ടു് അറിയുന്നു. രാജാക്കന്മാർ ദൂതരാകുന്ന കണ്ണുകൊണ്ടു് അറിയുന്നു. പണ്ഡിതന്മാർ ശാസ്ത്രംകൊണ്ടു് അറിയുന്നു. ഇതരജനങ്ങൾ തങ്ങളുടെ കണ്ണുകൊണ്ടുമാത്രം അറിയുന്നു.

ലാളനാദ് ബഹവോദോഷാസ്താഡനാദ് ബഹവോ (ഗുണാഃ
തസ്മാൽപുത്രംചശിഷ്യംച താഡയേന്നതുലാളയേൽ.

അ — ലാളിക്കുന്നതുകൊണ്ടു വളരെ ദോഷങ്ങളുണ്ട്. ശിക്ഷിക്കുന്നതുകൊണ്ടു വളരെ ഗുണങ്ങളുമുണ്ട്. അതിനാൽ പുത്രനേയും ശിഷ്യനേയും ശിക്ഷിക്കണം. ലാളിക്കരുത്.

മനീഷിണഃസന്തിനതേഹിതൈഷിണഃ
ഹിതൈഷിണഃസന്തിനതേമനീഷിണഃ
സുഹൃച്ചവിദ്വാനപിദുർല്ലഭോനൃണാം
യഥൌഷധംസ്വാദുഹിതംചദുർല്ലഭം. 112

അ — വിദ്വാന്മാരായവർ ധാരാളമുണ്ട്. പക്ഷെ അവർ മററുള്ളവർക്ക് നന്മയെ ഇച്ഛിക്കുന്നവരല്ല. നന്മയെ ഇച്ഛിക്കുന്നവരും ധാരാളമുണ്ട്. പക്ഷെ അവർ വിദ്വാന്മാരല്ല. സുഹൃത്തും (ഹിതൈഷിയും) വിദ്വാനുമായുള്ളവർ മനുഷ്യരിൽ വളരെ ദുർല്ലഭമാണല്ലോ.

നദുർജ്ജനഃസജ്ജനതാമുപൈതി
ബഹുപ്രകാരൈരപിസേവ്യമാനഃ
ഭൂയോപിസിക്തഃപയസാഘൃതേന
നനിംബവൃക്ഷോമധുരത്വമേതി. 113

അ — ഏതൊരു പ്രകാരത്തിൽ സേവിച്ചാലും ദുർജ്ജനം സജ്ജനമാകുന്നതല്ല. പാൽകൊണ്ടും നെയ്യുകൊണ്ടും

അ— ഹേ ഭഗവൻ! അണിമാദികളായ അഷ്ടൈശ്വൎയ്യങ്ങളോടുകൂടിയ ഉൽകൃഷ്ടഗതിയേയും ജനനമരണങ്ങളിൽനിന്നുള്ള മോചനത്തെയും ഞാനാഗ്രഹിക്കുന്നില്ല. ചരാചരങ്ങളായ സകല പ്രാണികളുടെയും സമസ്ത ദുഃഖങ്ങളും കളയുന്നതിന്നാണ് എന്നെ അനുഗ്രഹിക്കേണ്ടതു. ദുഃഖമുള്ളവരുടെ ദുഃഖത്തെ കളയുന്നതുകൊണ്ടുതന്നെയാണ മനുഷ്യർ ദുഃഖമില്ലാത്തവരായിത്തീരുന്നതു.

കിംകരിഷ്യന്തി വക്താരഃ ശ്രോതാ യത്ര ന വിദ്യതേ
നഗ്നക്ഷപണകേ ദേശേ രജകഃ കിം കരിഷ്യതി. 117

അ— സമയോചിതമായി നല്ലവണ്ണം സംസാരിപ്പാൻ ചാതുൎയ്യമുള്ള ആളുകളുടെ പ്രസംഗത്തെക്കേട്ടു രസിപ്പാൻ മതിയായ ജനങ്ങൾ ഇല്ലെങ്കിൽ അവർ എന്തുചെയ്യും? വസ്ത്രത്തെ ഉപയോഗിക്കാത്ത ദിഗംബരന്മാരായ ബൌദ്ധന്മാരുള്ള ദേശത്തിൽ രജകൻ എന്തുചെയ്യും?

വൃദ്ധൌ ച മാതാപിതരൌ സാധ്വീ ഭാൎയ്യാ സുതശ്ശിശുഃ
അപ്യകാൎയ്യശതം കൃത്വാ ഭൎത്തവ്യാ മനുരബ്രവീൽ. 118

അ— വൃദ്ധന്മാരായ മാതാപിതാക്കന്മാരെയും പതിവ്രതയായ ഭാൎയ്യയെയും അതിബാലനായ പുത്രനെയും അനേകം അകൃത്യങ്ങൾ ചെയ്തിട്ടെങ്കിലും രക്ഷിക്കേണമെന്നു മനു പറഞ്ഞിരിക്കുന്നു.

അത്ഭുതം വാജിവാഹനം ഗണപാത–
ദ്രഷ്ടാജ്ജനം ഗദ്ക്രിയാ

അഹാരഃ പിഷഡാനനസ്യ ഫലതോ
വാഹോപി നാഗാനനം
ഗൌരീജഹ്നുസുതാമസൂയതി കലാ
നാഥം ലലാടാനലോ
നിൎവ്വിണ്ണസ്സപപൌ കുടുംബകലഹാ-
ദീശോപി ഹാലാഹലം. 119

അ— പിതാവായ ശിവന്റെ ആഭരണമാകുന്ന സർപ്പം ഗണപതിയുടെ വാഹനമായ മൂഷികനെ ഭക്ഷിപ്പാനും, ആ സർപ്പത്തെ സുബ്രഹ്മണ്യന്റെ വാഹനമായ മയിൽ ഭക്ഷിപ്പാനും പാൎവ്വതിയുടെ വാഹനമായ സിംഹം ഗജമുഖനായ ഗണപതിയെ ഭക്ഷിപ്പാനും ആഗ്രഹിക്കുന്നു. പാൎവ്വതി ഗംഗാഭഗവതിയോടും ലലാടാഗ്നി ശിരോലങ്കാരമായ ചന്ദ്രക്കലയോടും അസൂയിക്കുന്നു. ഇങ്ങിനെയിരിക്കുന്ന അവസരത്തിൽ ഈ കുടുംബകലഹംകൊണ്ട് ഖേദ്യനും നിൎവ്വിണ്ണനായ പരമശിവൻ കാളകൂടവിഷത്തെ പാനംചെയ്തു. കുടുംബകലഹത്തെപ്പോലെ അസഹനീയമായി വേറെ ഒന്നും ഇല്ലെന്നു താല്പൎയ്യം.

ഏകാ ഭാൎയ്യാ പ്രകൃതിരചലാ ചഞ്ചലാ ച ദ്വിതീയാ
പുത്രോനംഗസ്ത്രിഭുവനജയീ മന്മഥോ ദുൎന്നിവാരഃ
ശേഷശ്ശയ്യാ ശയനമുദധിൎവ്വാഹനം പന്നഗാരിഃ
സ്മാരം സ്മാരം സ്വഗൃഹചരിതം ദാരുഭൂതോ മുരാരിഃ. 120

അ— മഹാവിഷ്ണുവിന്റെ ഭാൎയ്യമാരിൽ ഒന്നാമത്തവളായ ശ്രീദേവിയുടെ പ്രകൃതി ഇളകിയാൽകൂടി ഇളകാത്ത മട്ടിലാകുന്നു. രണ്ടാമത്തെ ഭാൎയ്യയായ ലക്ഷ്മീഭഗവതിയുടെ പ്രകൃതിയാണെങ്കിൽ വളരെ ചീത്തയായിട്ടുള്ളതാണ്. ഒരു ദിക്കിലും സ്ഥിരമായിരിക്കയില്ല. എന്നാൽ പുത്രനെക്കണ്ടു സന്തോഷിക്കാമെന്നുണ്ടെങ്കിൽ അതിനും നിവൃത്തിയില്ല. അവന്ന് അംഗമൊന്നുമില്ല. മാത്രമല്ല മൂന്നു ലോകത്തെയും ജയിക്കയും ചെയ്യും. ആ ജയംതന്നെ എല്ലാവരുടെ മനസ്സിനോടു നേരിട്ടാകയാൽ ആൎക്കും തടുത്തുനിൎത്തുവാനും സാധിക്കയില്ല. കിടക്കുവാനുള്ള ശയ്യയാണെങ്കിൽ മഹാസൎപ്പമായ അനന്തനാകുന്നു. ശയിപ്പാനുള്ള സ്ഥലത്തെ ആലോചിക്കുന്നതായാൽ മഹാകഷ്ടംതന്നെയാണ്. അതിക്രൂരങ്ങളായ ജലജന്തുക്കളുള്ള സമുദ്രമാണ്. വാഹനത്തെക്കുറിച്ചു ചിന്തിക്കയേ വേണ്ട. അനന്തന്റെ ശത്രുവും ആകാശചാരിയുമായ ഗരുഡനാണല്ലോ. ഇങ്ങിനെയുള്ള തന്റെ ഗൃഹചരിതത്തെ ആലോചിച്ചാലോചിച്ചു മഹാവിഷ്ണു മരംപോലെയായിത്തീൎന്നിരിക്കുന്നു.

അഗാധഹൃദയാഭൂപാഃ കൂപാഇവദുരാസദാഃ
ഘടകാഗ്ഗുണിനോയാവൽ കഥംലഭ്യേതജീവനം.

അ— രാജാക്കന്മാർ അഗാധഹൃദയന്മാരാകയാൽ കിണറുപോലെ ഉള്ളു കണ്ടുകിട്ടുവാൻ ആൎക്കും ഒരു വേഗത്തിൽ സാധിക്കുന്നതല്ല. ഘടകന്മാർ (സേവകന്മാർ, കുടങ്ങൾ) ഗുണികളല്ലാ എങ്കിൽ (ഗുണവാന്മാർ, നല്ല കയർ

കൊണ്ടു കെട്ടിട്ടുള്ളവ) ജീവനം (ഉപജീവനദ്രവ്യം, വെള്ളം) എന്നിവയെ ലഭിക്കും. ലഭിക്കയില്ല എന്നു താല്പൎയ്യം.

രാജസേവാമനുഷ്യാണാമസിധാരാവലേഹനം
പഞ്ചാനനപരിഷ്വംഗോവ്യാളീവദനചുംബനം.

അ — മനുഷ്യൎക്ക രാജാവിനെ സേവിക്കുകയെന്നു വാളിന്റെ മൂൎച്ചയുള്ള ഭാഗം നക്കുന്നതുപോലെയും, സിംഹത്തെ ആലിംഗനം ചെയ്യുന്നതുപോലെയും, സൎപ്പത്തെ ചുംബിക്കുന്നതുപോലെയുമാകുന്നു. ഏററവും കൃച്ഛ്രസാധ്യമാണെന്നു താല്പൎയ്യം.

ചത്വാരോവിത്തദായാദാഃ ധൎമ്മാഗ്നിനൃപതസ്കരാഃ
ജ്യേഷ്ഠപുത്രാവമാനേനത്രയഃകുപ്യന്തിസോദരാഃ. 123

അ — ഒരുവൻ സമ്പാദിച്ച സ്വത്തിനെ അനുഭവിപ്പാൻ ധൎമ്മം, അഗ്നി, നൃപൻ, തസ്കരൻ ഇങ്ങിനെ നാലു പുത്രന്മാരാണുള്ളത്. അവരിൽ മൂത്ത പുത്രനെ അവമാനിച്ചാൽ (ധൎമ്മം ചെയ്യാതിരുന്നാൽ) ബാക്കി മൂന്നു സോദരന്മാരും കോപിക്കും. തീ, രാജാവു, കള്ളൻ ഇവർ മൂന്നുപേരുംകൂടി നശിപ്പിക്കും ധനത്തെ മുഴുവനുമെന്നൎത്ഥം.

അസാരഭൂതേസംസാരേ സാരമേതച്ചതുഷ്ടയം
കാശീവാസസ്സതാംസംഗോഗംഗാംഭശ്ശംഭുപൂജനം.

അ — സാരമില്ലാത്ത ഈ സംസാരത്തിൽ, കാശിയിലെ വാസം, സജ്ജനസംസൎഗ്ഗം, ഗംഗാജലത്തിൽ സ്നാനം, പരമശിവാൎച്ചനം എന്നീ നാലു സാധനം മാത്രമേ സാരമായിട്ടുള്ളു.

ദാതാരംകൃപണംമന്യേ സൎവ്വമാദായഗച്ഛതി
അദാതാപുരുഷസ്ത്യാഗീ സൎവ്വംദത്വൈവഗച്ഛതി.

അ— ദാനശീലൻ പോകുമ്പോൾ (മരിച്ചുപോകുമ്പോൾ) താൻ കൊടുത്ത ധനമെല്ലാം ഒന്നിന്നു ശതഗുണമായി വാങ്ങിക്കൊണ്ടുപോകുകയാൽ അവനെ ലുബ്ധനായും ദാനം ചെയ്യാത്തവൻ എല്ലാം കൊടുത്തുപോകുന്നതിനാൽ അവനെ ദാതാവായും ഞാൻ വിചാരിക്കുന്നു.

വിധായവൈരംസാമൎഷേനരോരൌയഉദാസതേ
പ്രക്ഷിപ്യോദൎച്ചിഷംകക്ഷേശെരതേതേഭിമാരുതം.125

അ— അധികകോപിഷ്ഠനായ ശത്രുവിനു വൈരകാരണമുണ്ടാക്കി ഉദാസീനന്മാരായിരിക്കുന്നവർ ഉണങ്ങിക്കിടക്കുന്ന പുൽക്കാട്ടിൽ തീ വെച്ചു കാറ്റടിക്കുന്നതിന്നഭിമുഖമായിക്കിടന്നുറങ്ങും.

സൌഹാൎദ്ദസ്വൎണ്ണരേഖാണാമുച്ചാവചഭിദാജുഷാം
പരോക്ഷമിതികോപ്യസ്തി പരീക്ഷാനികഷോപലഃ.

അ— പലതരത്തിലുള്ള സ്നേഹമാകുന്ന സ്വൎണ്ണരേഖയുടെ ഗുണമറിയണമെങ്കിൽ പരോക്ഷം (അപ്രത്യക്ഷം) എന്ന ഒരു മാറ്റുരക്കല്ലിൽ ഉരച്ചു പരീക്ഷിച്ചുനോക്കുകമാത്രമെ വഴിയുള്ളു. വിദൂരവാസംകൊണ്ടേ അന്യോന്യസ്നേഹത്തിന്റെ ശക്തിയെ അറികയുള്ളുവെന്നു താല്പൎയ്യം.

മന്ദാഗസ്ത്ര്യാവൃത്ത്യാവാ കാമംക്ഷാമ്യേതരക്ഷമീ
ക്രിയാസമഭിഹാരേണ വിരാധ്യന്തംക്ഷമേതകഃ. 128

അ— ക്ഷമയുള്ള ഒരാൾ, ശത്രുവന്ന് എപ്പോഴും ഉപദ്രവിക്കയോ അഥവാ കഠിനമായിത്തന്നെ ഒരിക്കലെങ്കിലും ഉപദ്രവിക്കയോ ചെയ്യുന്നതായാൽ ക്ഷമിക്കുന്നതാണ്. കഠിനമായും എപ്പോഴും ഉപദ്രവിക്കുന്നതായാൽ ആ ശത്രുവെ ആരാണു ക്ഷമിക്കുക? ആരും ക്ഷമിക്കുന്നതല്ല.

അസമ്പാദയതഃകഞ്ചിദർത്ഥംജാതിക്രിയാഗുണൈഃ
യദൃച്ഛാശബ്ദവൽപുംസഃസംജ്ഞായൈജന്മകേവലം.

അ— ജാതിമാഹാത്മ്യത്താലോ പ്രവൃത്തിയുടെ യോഗ്യതയാലോ സൽഗുണങ്ങളെക്കൊണ്ടോ ഒരു യോഗ്യതയും സമ്പാദിക്കാത്ത പുരുഷന്റെ ജന്മം കേവലം യദൃച്ഛയാ ഉള്ള ഒരു ശബ്ദംപോലെ പേരിനുമാത്രമാണ്.

അഹോഖലഭുജംഗസ്യ വിചിത്രോയംവധക്രമഃ
അന്യസ്യദശതിശ്രോത്രമന്യഃപ്രാണൈർവ്വിയുജ്യതേ.

അ— ദുർജ്ജനമാകുന്ന സർപ്പത്തിന്റെ വധക്രമം ആലോചിച്ചാൽ വലിയ ആശ്ചര്യം തോന്നുന്നു. ഒരുവന്റെ ചെവിയിൽ ചെന്നു കടിച്ചാൽ മറ്റൊരുത്തനാണു മരിക്കുന്നത്.

ലുബ്ധോനവിസൃജത്യർത്ഥം നരോദാരിദ്ര്യശങ്കയാ
ദാതാപിവിസൃജത്യർത്ഥം തയൈവധനശങ്കയാ. 131

അ— ലുബ്ധൻ ദാരിദ്ര്യം വരുന്നെങ്കിലോ എന്നുള്ള ശങ്കകൊണ്ട് ഒരു പൈസപോലും ധർമ്മം കൊടുക്കയില്ല. ദാതാവ് ആ ശങ്കകൊണ്ടുതന്നെ തന്റെ അർത്ഥത്തെയെല്ലാം ദാനം ചെയ്യുന്നു.

ഭവന്തിനരകാഃപാപാൽ പാപംദാരിദ്ര്യസംഭവം
ദാരിദ്ര്യമപ്രദാനേന തസ്മാദ്ദാനപരോഭവേൽ. 132

അ — പാപം ചെയ്താൽ നരകം സംഭവിക്കുന്നു. ദാരിദ്ര്യംകൊണ്ടാണു പാപമുണ്ടാകുന്നതു്. ആ ദാരിദ്ര്യം ദാനം ചെയ്യായ്കയാൽ ഉണ്ടാകുന്നു. അതിനാൽ ദാനപരനായി ഭവിക്കണം.

ലബ്ധവിദ്യോഗുരുംദ്വേഷ്ടി ലബ്ധഭാൎയ്യസ്തുമാതരം
ലബ്ധപുത്രാപതിംദ്വേഷ്ടി ലബ്ധാരോഗ്യശ്ചികിത്സകം.

അ — മനുഷ്യന്മാർ വിദ്യ ലഭിച്ചുകഴിഞ്ഞാൽ ഗുരുവെ ദ്വേഷിക്കും. ഭാൎയ്യയെ ലഭിച്ചാൽ മാതാവിനെ ദ്വേഷിക്കും. ഭാൎയ്യ തനിക്കു പുത്രനുണ്ടായാൽ ഭൎത്താവിനെ ദ്വേഷിക്കും. ചികിത്സയാൽ രോഗശമനം വന്നുകഴിഞ്ഞാൽ മനുഷ്യൻ വൈദ്യനെ ദ്വേഷിക്കും.

അസതാംധൎമ്മബുദ്ധിശ്ച സതാംസന്താപകാരണം (ൽ.
ഉപോഷ്യൈകാദശീംവ്യാഘ്രഃപാരണം പശുമാരണാ

അ — ദുഷ്ടന്മാൎക്കു ഉണ്ടാകുന്ന ധൎമ്മബുദ്ധികൂടി സജ്ജനങ്ങൾക്കു സന്താപത്തെ ഉണ്ടാക്കിത്തീൎക്കുന്നതാണു്. ഒരു പുലി ഏകാദശീവ്രതം അനുഷ്ഠിക്കുന്നതായാലും പാരണാപശുവെക്കൊണ്ടായിരിക്കും നടത്തുക.

വിദ്യാവിവാദായധനംമദായ
ശക്തിഃപരാലോകനിപീഡനായ
ഖലസ്യസാധോൎവ്വിപരീതമേതൽ
ജ്ഞാനായദാനായചരക്ഷണായ. 135

അ — ദുഷ്ടന്ന വിദ്യയുണ്ടായാൽ വെറുതെ വാദിച്ചുകൂടും. ധനമുണ്ടായാൽ ഗൎവ്വമുണ്ടാകും. നല്ല ശക്തിയുണ്ടായാൽ പരന്മാരെ അതിയായി ഉപദ്രവിക്കും. സാധുവിന്ന വിദ്യയുണ്ടായാൽ ഇതിൽനിന്നെല്ലാം വിപരീതമായിരിക്കും. അറിവുണ്ടായാൽ മറ്റുള്ളവൎക്കും ജ്ഞാനത്തെ വൎദ്ധിപ്പിക്കവാൻ ശ്രമിക്കും. ധനമുണ്ടായാൽ ദാനംചെയ്യും. ശക്തിയുണ്ടായാൽ ജനങ്ങളെ രക്ഷിക്കും.

ചികിത്സകജ്യോതിഷിമന്ത്രവാദിനാം
ഗൃഹേഗൃഹേഭോജനമാദരേണ
അത്യന്തശാസ്ത്രാണിസുശിക്ഷിതാനി
പാനീയമാത്രന്നുദാപയന്തി. 136

അ — വൈദ്യന്മാൎക്കും ജ്യോതിഷികൾക്കും മന്ത്രവാദികൾക്കും വീടുതോറും ഭോജനം ആദരവോടുകൂടെ ലഭിക്കുന്നു. വേറെയുള്ള ശാസ്ത്രങ്ങളെ നല്ലവണ്ണം പഠിച്ചവൎക്ക ദാഹിച്ചാൽ വെള്ളംകൂടി ആരും കൊടുക്കുന്നില്ല.

അസന്തുഷ്ടാദ്വിജാനഷ്ടാഃസന്തുഷ്ടാഃക്ഷത്രിയാസ്തഥാ
സലജ്ജാഗണികാനഷ്ടാനിൎല്ലജ്ജാശ്ചകുലാംഗനാഃ. 137

അ — കിട്ടിയതിൽ തൃപ്തിയില്ലാത്ത ബ്രാഹ്മണനും രാജ്യാദികൾ അല്പമെങ്കിലും കിട്ടുന്നതുകൊണ്ടു സംതൃപ്തനാകുന്ന ക്ഷത്രിയനും, തന്റെ ജീവിതവൃത്തിയിൽ ലജ്ജയുള്ള വേശ്യാസ്ത്രീയും, തീരെ ലജ്ജയില്ലാത്ത കുലസ്ത്രീയും നഷ്ടമായിപ്പോകും.

ഗുരുശുശ്രൂഷയാവിദ്യാപുഷ്കലേനധനേനവാ
അഥവാ വിദ്യയാവിദ്യാ ചതുൎത്ഥംനോപലഭ്യതേ. ॥ 38

അ— എല്ലാപ്പോഴും ഗുരുവെ ശുശ്രൂഷിച്ചു വിദ്യ പഠിക്കണം. ധാരാളം ധനം കൊടുത്തു ഗുരുവെ തൃപ്തിപ്പെടുത്തിക്കൊണ്ടും പഠിക്കാം. അഥവാ ഒരു വിദ്യ അങ്ങോട്ടു പഠിപ്പിച്ച് ഒരു വിദ്യ ഇങ്ങോട്ടു പഠിക്കണം. ഇങ്ങിനെ മൂന്നുവിധത്തിലല്ലാതെ നാലാമതൊരു തരത്തിൽ വിദ്യ അഭ്യസിക്കരുത്.

കാമധേനുസമാവിദ്യാസദൈവഫലദായിനീ
പ്രവാസേമാതൃവത്തസ്മാൽ വിദ്യാഗുപ്തംധനംസ്മൃതം.

അ— വിദ്യ കാമധേനുവെപ്പോലെ എപ്പോൾ എന്തു ഫലം ആവശ്യമുണ്ടോ അപ്പോൾ ആ ഫലത്തെ ദാനം ചെയ്യും. വിശേഷിച്ചു വിദേശയാത്രയിൽ മാതാവിനെപ്പോലെ രക്ഷിക്കുകയും ചെയ്യും. അതിനാൽ വിദ്യ, ഗുപ്തമായ ഒരു ധനമാകുന്നു.

അഗുണസ്യഹതംരൂപം ദുശ്ശീലസ്യഹതംകുലം
അസിദ്ധസ്യഹതംവിദ്യാ അഭോഗേനഹതംധനം.

അ— സൽഗുണങ്ങളില്ലാത്തവന്റെ സൌന്ദൎയ്യവും, ചീത്തസ്വഭാവമുള്ളവന്റെ വംശവും അഭ്യാസമുണ്ടെങ്കിലും സിദ്ധിയില്ലാത്തവന്റെ വിദ്യയും അനുഭവിക്കാത്തവന്റെ ധനവും നിഷ്ഫലമാകുന്നു.

ക്രോധോവൈവസ്വതോരാജൻ തൃഷ്ണാവൈതരണീനദീ
വിദ്യാകാമദുഘാധേനുസ്സന്തോഷോനന്ദനംവനം.(ദ്വി

അ— കോപമെന്നതു് അന്തകനാകുന്നു. അസാദ്ധ്യത്തിലുള്ള ആഗ്രഹം വൈതരണി നദിയാകുന്നു. വിദ്യ ഇഷ്ടത്തെ ദാനംചെയ്യുന്ന കാമധേനുവാകുന്നു. സന്തോഷം നന്ദനമെന്ന ഇന്ദ്രന്റെ ഉദ്യാനമാകുന്നു.

സ്ത്രിയോഹിനാമഖല്വേതാഃ
നിസൎഗ്ഗാദേവപണ്ഡിതാഃ
പുരുഷാണാന്തുപാണ്ഡിത്യം
ശാസ്ത്രൈരേവോപദിശ്യതേ. 142

അ— സ്ത്രീകൾ എന്നു പറയുന്ന കൂട്ടർ പ്രകൃത്യാതന്നെ പാണ്ഡിത്യമുള്ളവരാണ്. പുരുഷന്മാൎക്കു പാണ്ഡിത്യം ശാസ്ത്രാഭ്യാസം ചെയ്താൽ മാത്രമേ ഉണ്ടാകയുള്ളു.

അന്തൎവ്വിഷമയാഹ്യേതാ ബഹിശ്ചൈവമനോഹരാഃ
ഗുഞ്ജാഫലസമാകാരായോഷിതഃകേനനിൎമ്മിതാഃ.

അ— സ്ത്രീകളുടെ ഉള്ളു വിഷമയവും പുറം മനോഹരവുമാകുന്നു. കുന്നിക്കുരുവിനു തുല്യമായ ആകൃതിയോടുകൂടിയ ഈ സ്ത്രീകളെ നിൎമ്മിച്ചതാരാകുന്നു?

താഡിതാഅപിദണ്ഡേന
ശസ്ത്രൈരപിവിഖണ്ഡിതാഃ
നവശംയോഷിതോയാന്തി
നദാനൈൎന്നചസംസ്തവൈഃ. 144

അ— സ്ത്രീകളെ വടിയെടുത്തടിച്ചാലും ശസ്ത്രങ്ങളെക്കൊണ്ടു ഖണ്ഡിച്ചാലും, നല്ല വസ്തുക്കളെ ദാനംചെയ്താലും സ്തുതിച്ചാലും അവർ സ്വാധീനമാകുന്നതല്ല.

ആശാനാമനദീമനോരഥജലാ
തൃഷ്ണാതരംഗാകുലാ
രാഗഗ്രാഹവതീവിതൎക്കവിഹഗാ
ധൈൎയ്യദ്രുമധ്വംസിനീ
മോഹാവൎത്തസുദുസ്തരാതിഗഹനാ
പ്രോത്തുംഗചിന്താതടീ
തസ്യാഃപാരഗതാവിശുദ്ധമനസോ
നന്ദന്തിയോഗീശ്വരാഃ. 145

അ— മനോരഥങ്ങളാകുന്ന ജലമുള്ളതും ഇച്ഛയാകുന്ന തിരകൾ നിറഞ്ഞതും അനുരാഗമാകുന്ന മുതലകളുള്ളതും, സംശയങ്ങളാകുന്ന പക്ഷികളുള്ളതും, ധൈൎയ്യമാകുന്ന വൃക്ഷത്തെ പുഴക്കിയിടുന്നതും മോഹമാകുന്ന നീൎച്ചുഴികൾകൊണ്ടു കടക്കാൻ പ്രയാസമായതും അത്യന്തം ആഴമുള്ളതും ചിന്തയാകുന്ന ഉയൎന്ന തീരപ്രദേശത്തോടുകൂടിയതും ആയ ആശയാകുന്ന നദിയുടെ മറുകരയിൽചെന്ന പരിശുദ്ധചിത്തന്മാരായ യോഗീശ്വരന്മാർ മാത്രം സന്തോഷത്തെ അനുഭവിക്കുന്നു. രാഗദ്വേഷാദി വിഹീനന്മാരായ യോഗീശ്വരന്മാൎക്കല്ലാതെ ആഗ്രഹത്തെ നിവൎത്തിപ്പാൻ സാധിക്കുന്നതല്ല എന്നു താല്പൎയ്യം.

വ്യാഘ്രീവതിഷ്ഠതിജരാപരിതൎജ്ജയന്തീ
രോഗാശ്ചശത്രവഇവപ്രഹരന്തിദേഹം
ആയുഃപരിസ്രവതിഭിന്നഘടാദിവാംഭോ
ലോകസ്തഥാപ്യഹിതമാചരതീതിചിത്രം. 146

അ — ജര പെൺപുലിയെപ്പോലെ ഭയപ്പെടുത്തിക്കൊണ്ട് അടുത്തുനില്ക്കുന്നു. രോഗങ്ങൾ ശത്രുക്കളെപ്പോലെ ദേഹത്തെ സദാ ഉപദ്രവിക്കുന്നു. ആയുസ്സ് ഉടഞ്ഞ കുടത്തിലാക്കിയ വെള്ളംപോലെ അറിയാതെതന്നെ നശിച്ചുപോകുന്നു. ഇങ്ങിനെയെല്ലാമായിട്ടുകൂടി ജനങ്ങൾ അഹിതങ്ങളായ പ്രവൃത്തികളെത്തന്നെ ആചരിക്കുന്നു. ആശ്ചര്യംതന്നെ.

ത്യജ ദുർജ്ജനസംസർഗ്ഗം ഭജ സാധുസമാഗമം
കുരു പുണ്യമഹോരാത്രം സ്മര നിത്യമനിത്യതാം. 147

അ — നീ ദുർജ്ജനസംസർഗ്ഗത്തെ വിട്ടുകളയുക. സജ്ജനസംസർഗ്ഗത്തെ ചെയ്യുക. രാവും പകലും പുണ്യകർമ്മങ്ങളെ ചെയ്യുക. നിത്യവും ഈ കാണുന്ന പ്രപഞ്ചമെല്ലാം അനിത്യമാണെന്നു സ്മരിക്കുക.

പ്രത്യഹം പ്രത്യവേക്ഷേത നരശ്ചരിതമാത്മനഃ
കിന്നു മേ പശുഭിസ്തുല്യം കിന്നു സൽപുരുഷൈരിതി.

അ — ഒരു മനുഷ്യനായാൽ അവൻ തന്റെ ചരിതം മൃഗത്തിന്റെ ചരിതത്തോടു തുല്യമാണോ അതോ സൽപുരുഷചരിതത്തോടു തുല്യമാണോ എന്നു ദിവസംതോറും ആലോചിക്കേണ്ടതാണ്.

സദ്ഭിരേവ സഹാസീത സദ്ഭിഃ കുർവ്വീത സംഗതിം
സദ്ഭിർവ്വിവാദം മൈത്രീം ച നാസദ്ഭിഃ കിഞ്ചിദാച
(രേൽ. 149

അ — സൽഗുണമുള്ളവരോടുകൂടി ഇരിക്കണം, സൽഗുണങ്ങളുള്ളവരോടുകൂടി സംസർഗ്ഗം ചെയ്യണം. വാദപ്രതിവാദവും സ്നേഹവും അവരോടുകൂടിത്തന്നെ ചെയ്യണം. അസൽഗുണവാന്മാരോടുകൂടി ഒരു പ്രവൃത്തിയും ചെയ്യരുത്.

പഠതോ നാസ്തി മൂർഖത്വം ജപതോ നാസ്തി പാതകം
മൌനിനഃ കലഹോ നാസ്തി ന ഭയം ചാസ്തി ജാഗ്രതഃ.

അ — പഠിക്കുന്നവനു മൂർഖത്വവും ജപിക്കുന്നവനു പാപവും മിണ്ടാതിരിക്കുന്നവനു കലഹവും എപ്പോഴും ജാഗരൂകനായിരിക്കുന്നവനു ഭയവും ഉണ്ടാകുന്നതല്ല.

ഗതേപി വയസി ഗ്രാഹ്യാ വിദ്യാ സർവ്വാത്മനാ ബുധൈഃ
യദ്യപി സ്യാന്നഫലദാ സുലഭാ സാന്യജന്മനി. 151

അ — വയസ്സ് അധികമായാലും (വാർദ്ധക്യത്തിലും) അറിവുള്ളവർ വിദ്യയെ അഭ്യസിച്ചുകൊണ്ടുതന്നെയിരിക്കേണ്ടതാണ്. തൽക്കാലം അതു ഫലവത്തായിത്തീർന്നില്ലെങ്കിലും പിന്നത്തെ ജന്മത്തിൽ സുലഭമായിത്തീരുന്നതാണ്.

ചിന്തനീയാ ഹി വിപദാമാദാവേവ പ്രതിക്രിയാഃ
ന കൂപഖനനം യുക്തം പ്രദീപ്തേ വഹ്നിനാ ഗൃഹേ. 152

അ — ആപത്തുകൾ വരുന്നതിനുമുമ്പായിത്തന്നെ അതിനുള്ള പ്രതിക്രിയയെ ആലോചിച്ചുവെക്കേണ്ടതാണ്. വീടു തീക്കത്തുന്ന സമയത്തു കിണർ കുഴിപ്പാൻ പുറപ്പെടുന്നതു യുക്തമല്ലല്ലോ.

അതിദാനാൽബലിർബ്ബദ്ധോഹ്യതിമാനാൽസുയോധ (ന8
വിനഷ്ടോരാവണോലൗല്യാദതിസർവ്വത്രവർജ്ജയേൽ.

അ — അധികം ദാനംചെയ്തുകൊണ്ടു മഹാബലിയും അതിയായ അഭിമാനംകൊണ്ടു സുയോധനനും കഷ്ടത്തിലായി. അതിയായ കാമംകൊണ്ടു രാവണൻ നശിച്ചുപോയി. അതിനാൽ "അതി" എല്ലാ ഇടത്തും ഉപേക്ഷിക്കേണ്ടതാണു്.

ത്യജേദേകംകുലസ്യാർത്ഥേഗ്രാമസ്യാർത്ഥേകുലംത്യജേൽ
ഗ്രാമംജനപദസ്യാർത്ഥേആത്മാർത്ഥേപൃഥിവീംത്യജേൽ
(ശ്ലോ. 154

അ — കുലത്തിന്നുവേണ്ടി ഒരുവനെ ഉപേക്ഷിക്കാം. ഗ്രാമത്തിന്നുവേണ്ടി കുലത്തെ ഉപേക്ഷിക്കാം. ഒരു രാജ്യത്തിന്നുവേണ്ടി ഗ്രാമത്തെ ഉപേക്ഷിക്കാം. ആത്മാവിന്നുവേണ്ടി ലോകം മുഴുവൻ ഉപേക്ഷിക്കാം. ആത്മാവിൽ മീതെ ഒന്നുമില്ലെന്നു സാരം.

പൂരോൽപീഡേതടാകസ്യപരീവാഹഃപ്രതിക്രിയാ
ശോകക്ഷോഭേചഹൃദയംപ്രലാപൈരേവധാര്യതേ.

അ — കുളത്തിലെ വെള്ളം കരകവിയുംവണ്ണം വർദ്ധിക്കുന്നതായാൽ അതിന്നുള്ള പ്രതിക്രിയ ഒരു ചാലുവെച്ചു വാർത്തുകളയുകതന്നെയാണല്ലോ. അതുപ്രകാരം വ്യസനം സഹിക്കാതെ വരുമ്പോൾ ഹൃദയത്തെ ശരിയായി നിലനിർത്തണമെങ്കിൽ കുറെ കരയുകതന്നെ വേണം.

യൌവനംധനസമ്പത്തിഃപ്രഭുത്വമവിവേകിതാ
ഏകൈകമപ്യനൎത്ഥായകിമുയത്രചതുഷ്ടയം. 156

അ — യൌവനവും ധനസമൃദ്ധിയും പ്രഭുത്വവും വിവേകമില്ലായ്മയും ആകുന്ന നാലുകൂട്ടത്തിൽ ഓരോന്നും അനൎത്ഥകരങ്ങളാകുന്നു. പിന്നെ അവ നാലുംകൂടി ചേൎന്നുണ്ടെങ്കിലത്തെ കഥയെന്തായിരിക്കും ?

സകൃദപിദൃഷ്ട്വാപുരുഷം
വിബുധാജാനന്തിസാരതാമസ്യ
ഹസ്തതുലയാപിനിപുണാഃ
പലപ്രമാണംവിജാനന്തി. 157

അ — വിദ്വാന്മാർ ഒരു പുരുഷനെ ഒരിക്കൽ കണ്ടാൽ മതി; അവന്റെ യോഗ്യതയെ അറിയുന്നു. നിപുണന്മാർ കൈകൊണ്ടു തൂക്കി പലത്തെ കണക്കാക്കുന്നുണ്ടല്ലോ.

അശ്വപ്ലുതം വാസവഗൎജ്ജിതംച
സ്ത്രീണാംചചിത്തം പുരുഷസ്യഭാഗ്യം
അവൎഷണംചാപ്യതിവൎഷണംച
ദേവോനജാനാതികുതോമനുഷ്യഃ. 158

അ — കുതിരയുടെ ചാട്ടവും, ഇടിമുഴക്കവും, സ്ത്രീകളുടെ മനസ്സും, പുരുഷന്റെ ഭാഗ്യവും, വൎഷം ഇല്ലാതാവുന്നതും, അധികമായി വൎഷിക്കുന്നതും ഇന്നപ്പോഴാണ് ഇന്നപ്രകാരത്തിലാണ് എന്നു ദേവന്മാൎക്കുകൂടി അറിയാവുന്നതല്ല. പിന്നെ മനുഷ്യന്റെ കഥ പറയണമോ ?

മണിനാവലയം, വലയേനമണിഃ,
മണിനാവലയേനവിഭാതികരഃ,
കവിനാചവിഭുർവ്വിഭുനാചകവിഃ,
കവിനാവിഭുനാചവിഭാതിസഭാ,
ശശിനാചനിശാ, നിശയാചശശീ,
ശശിനാനിശയാചവിഭാതിനഭഃ,
പയസാകമലം, കമലേനപയഃ,
പയസാകമലേനവിഭാതിസരഃ. 159

അ— രത്നംകൊണ്ടു വളയും, വളകൊണ്ടു രത്നവും, രത്നവും വളയുംകൊണ്ടു കയ്യും ശോഭിക്കുന്നു. കവിയെക്കൊണ്ടു രാജാവും, രാജാവിനെക്കൊണ്ടു കവിയും, കവിയെക്കൊണ്ടും രാജാവിനെക്കൊണ്ടും സഭയും ശോഭിക്കുന്നു. ചന്ദ്രനെക്കൊണ്ടു രാത്രിയും, രാത്രിയെക്കൊണ്ടു ചന്ദ്രനും, ചന്ദ്രനെക്കൊണ്ടും രാത്രിയെക്കൊണ്ടും ആകാശവും ശോഭിക്കുന്നു. ജലംകൊണ്ടു പത്മവും പത്മംകൊണ്ടു ജലവും ജലംകൊണ്ടും പത്മംകൊണ്ടും സരസ്സും ശോഭിക്കുന്നു.

കാവിദ്യാകവിതാംവിനാ,ർത്ഥിനിജനേ—
ത്യാഗംവിനാശ്രീമതാം
കോധർമ്മഃകൃപയാവിനാ,ക്ഷിതിപതിഃ
കോനാമനീതിംവിനാ
കഃസൂനുർവ്വിനയംവിനാ,കുലവധൂഃ
കാഭർത്തൃഭക്തിംവിനാ

ഭോഗ്യംകിംരമണീംവിനാ,ക്ഷിതിതലേ
കിംജന്മകീർത്തിംവിനാ. 160

അ— കവിതയില്ലാതെയുള്ള വിദ്യാഭ്യാസം എന്തു വിദ്യാഭ്യാസമാണ്. അർത്ഥികൾക്കു ദാനംചെയ്യാതിരിക്കുന്ന ധനം എന്തു ധനമാണ്. കൃപയില്ലാത്ത ധർമ്മം എന്തു ധർമ്മമാണ്. നീതിയില്ലാത്ത രാജാവ് എന്തു രാജാവാണ്. വിനയമില്ലാത്ത പുത്രൻ എന്തു പുത്രനാണ്. ഭർത്താവിൽ ഭക്തിയില്ലാത്ത ഭാര്യ എന്തു ഭാര്യയാണ്. രമണിയെ ഒഴിച്ചു ഭോഗ്യമായ വസ്തു എന്താണുള്ളത്. കീർത്തി സമ്പാദിക്കാതെ ഭൂമിയിൽ ജനിച്ചിട്ടെന്താണു പ്രയോജനം. എല്ലാം വ്യർത്ഥമെന്നു സാരം.

കോലാഭോഗുണിസംഗമഃ, കിമസുഖം
പ്രാജ്ഞേതരൈസ്സംഗതിഃ
കാഹാനിഃസമയച്യുതി,ർന്നിപുണതാ
കാധർമ്മതത്വേരതിഃ
കഃശൂരോവിജിതേന്ദ്രിയഃ, പ്രിയതമാ
കാനുവ്രതാ,കിംധനം
വിദ്യാ,കിംസുഖമപ്രവാസഗമനം
രാജ്യം കിമാജ്ഞാഫലം. 161

അ— എന്താണു ലാഭം ? സജ്ജനസംസർഗ്ഗം. എന്താണ് അസുഖം ? അപണ്ഡിതസംസർഗ്ഗം. എന്താണു ഹാനി ? സമയനാശം. എന്താണു സാമർത്ഥ്യം ? ധർമ്മതത്വത്തിലുള്ള

താല്പൎയ്യം. ആരാണ ശൂരൻ? ഇന്ദ്രിയങ്ങളെ ജയിച്ചവൻ. പ്രിയതമയാരാണ്? സഹധൎമ്മചാരിണി. ഏതാണ ധനം? വിദ്യ. ഏതാണ സുഖം? സ്വദേശവാസം. രാജ്യം എങ്ങിനെയുള്ളതാണ്? കല്പന ശരിയായി നടക്കുന്നത്.

ഇന്ദുംനിന്ദതിതസ്കരോഗൃഹപതിം
ജാരോ,സുശീലംഖലഃ
സാധ്വീമപ്യസതീ,കുലീനമകുലഃ
ജഹ്യാജ്ജരന്തംയുവാ
വിദ്യാവന്തമനക്ഷരോ,ധനപതിം
നീചശ്ച,രൂപോജ്ജ്വലം
വൈരൂപ്യേണഹതഃ,പ്രബുദ്ധമബുധോ
ദൃഷ്ടംനികൃഷ്ടാശ്രയഃ. 162

അ— കള്ളൻ ചന്ദ്രനേയും ജാരൻ ഗൃഹനായകനേയും ദുൎജ്ജനം സജ്ജനത്തേയും കുലട പതിവ്രതയേയും, കുലീനനെ ദുഷ്കുലജാതനും വൃദ്ധനെ യുവാവും വിദ്യയുള്ളവനെ അക്ഷരജ്ഞാനമില്ലാത്തവനും ധനവാനെ നീചനും സൌന്ദൎയ്യമുള്ളവനെ സൌന്ദൎയ്യമില്ലാത്തവനും ജ്ഞാനിയെ അജ്ഞാനിയും പരിഷ്കാരിയെ അപരിഷ്കാരിയും നിന്ദിക്കുന്നു.

അമൃതംശിശിരേവഹ്നിരമൃതംപ്രിയദൎശനം
അമൃതംരാജസമ്മാനമമൃതംക്ഷീരഭോജനം. 163

അ— ശൈത്യകാലത്തിൽ അഗ്നി അമൃതമാണ്. സ്നേഹിതന്റെ ദൎശനം അമൃതമാണ്. രാജാവു തരുന്ന സമ്മാനം

അമൃതമാണ്. പാൽപ്പായസം അമൃതാണ്. അതിന്നു സമമാണെന്നത്ഥം.

ധർമ്മാർത്ഥകാമതത്വജ്ഞൊ നൈകാന്തകരുണൊ ഭവേൽ
നഹി ഹസ്തസ്ഥമപ്യന്നം ക്ഷമാവാൻ ഭക്ഷിതും ക്ഷമഃ.

അ— ധർമ്മം, അർത്ഥം, കാമമെന്നീ പുരുഷാർത്ഥങ്ങളുടെ തത്വമറിഞ്ഞവൻ എറ്റവും കരുണയുള്ളവനായിത്തീരുന്നതല്ല. ക്ഷമയുള്ളവൻ തന്റെ കയ്യിൽത്തന്നെ ഭക്ഷിപ്പാനുള്ള സാധനം ഇരുന്നാലും അതു ഭക്ഷിപ്പാൻ ശക്തനല്ല.

കേരള സാഹിത്യ അക്കാദമി

അർത്ഥാ ഹസന്ത്യുചിതദാനവിഹീനലുബ്ധം
ഭൂമിർഹസതി മമ ഭൂമിരിതി ബ്രുവാണം
ജാരാ ഹസന്തി തനയാനുപലാളയന്തം
മൃത്യുർഹസത്യവിരതം രണരംഗഭീരും. 165

അ— ധനം, ഉചിതമാംവണ്ണം ദാനം ചെയ്യാത്ത ലുബ്ധനെ കാണുമ്പോൾ ചിരിക്കുന്നു. ഭൂമി, ഇതു് എന്റെ ഭൂമിയാണെന്നു പറയുന്നവനെ കാണുമ്പോൾ ചിരിക്കുന്നു. ജാരന്മാർ, പുത്രനെ മടിയിൽവെച്ചു ലാളിക്കുന്നവനെ കാണുമ്പോൾ ചിരിക്കുന്നു. അന്തകൻ, പോർക്കളത്തിൽനിന്നു് എപ്പോഴും ഭയപ്പെട്ടോടുന്നവനെ കാണുമ്പോൾ ചിരിക്കുന്നു.

ശൂരാശ്ചകൃതവിദ്യാശ്ച രൂപവത്യശ്ചയോഷിതഃ
യത്രയത്രഗമിഷ്യന്തി തത്രതത്രകൃതാദരാഃ. 166

അ — ശൂരന്മാരും, വിദ്യാഭ്യാസമുള്ളവരും, സൌന്ദര്യമുള്ള സ്ത്രീകളും എവിടെ എവിടെ ചെല്ലുന്നുവോ അവിടെയെല്ലാം വലിയ ആദരവുണ്ടായിരിക്കും.

ഭാഷാസുമുഖ്യാമധുരാദിവ്യാഗീർവ്വാണഭാരതീ
തസ്മാദപികാവ്യംമധുരം തസ്മാദപിസുഭാഷിതം. 167

അ — എല്ലാ ഭാഷകളിലും വെച്ചു മധുരവും ദിവ്യവുമായ ഗീർവ്വാണഭാരതി (സംസ്കൃതഭാഷ)യാകുന്നു മുഖ്യയായിട്ടുള്ളത്. അതു ഹേതുവായിട്ടു കാവ്യം മധുരമായിട്ടുള്ളതാകുന്നു. കാവ്യത്തിൽവെച്ചു സുഭാഷിതം അധികം മധുരമാകുന്നു.

സുഭാഷിതേനഗീതേനയുവതീനാംചലീലയാ
മനോനഭിദ്യതേയസ്യസയോഗീഹ്യഥവാപശുഃ. 168

അ — സുഭാഷിതംകൊണ്ടും ഗാനംകൊണ്ടും യുവതികളുടെ ലീലകൊണ്ടും എതൊരുവന്റെ മനസ്സിന്നാണോ യാതൊരു വികാരവും ഉണ്ടാകാതിരിക്കുന്നതു് അവൻ യോഗിയാകുന്നു അഥവാ മൃഗമാകുന്നു.

ദ്രാക്ഷാ മ്ലാനമുഖീജാതാ ശർക്കരാചാശ്മതാംഗതാ
സുഭാഷിതരസസ്യാഗ്രേ സുധാഭീതാദിവംഗതാ. 169

അ — സുഭാഷിതത്തെ (പ്രിയവചനത്തെ) കേൾക്കുകയാൽ മുന്തിരിങ്ങയുടെ മുഖം വാടി; പഞ്ചസാര കൽക്കണ്ടമായിത്തീർന്നു; അമൃതു പേടിച്ചു സ്വർഗ്ഗലോകത്തേക്കു പോയി.

സുഭാഷിതരസാസ്വാദബദ്ധരോമാഞ്ചകഞ്ചുകാഃ
വിനാപികാമിനീസംഗം കവയഃസുഖമാസതേ. 170

അ— സുഭാഷിതത്തിന്റെ രസത്തെ ആസ്വദിക്കയാൽ ഉണ്ടായ രോമാഞ്ചമാകുന്ന കഞ്ചുകത്തോടുകൂടിയ കവികൾ കാമിനീസംഗം കൂടാതെതന്നെ സുഖമായിരിക്കുന്നു.

അപൂൎവ്വഃകോപികോശോയം വിദ്യതേതവഭാരതി
വ്യയതോവൃദ്ധിമായാതിക്ഷയമായാതിസഞ്ചയാൽ.

അ— അല്ലയോ ഭാരതി! നിന്റെ ഭണ്ഡാഗാരത്തിന്നു സമമായ ഭണ്ഡാഗാരം ഇതുവരെ ഉണ്ടായിട്ടില്ല. ചിലവുചെയ്യുംതോറും വൎദ്ധിക്കയും സമ്പാദിക്കുംതോറും ക്ഷയിക്കകയും ചെയ്യുന്നു. ഇതാണ് അപൂൎവ്വമാണെന്നു പറഞ്ഞതു്.

അനേകസംശയോച്ഛേദിപരോക്ഷാൎത്ഥസ്യദൎശകം
സൎവ്വസ്യലോചനംശാസ്ത്രംയസ്യനാസ്ത്യന്ധഏവസഃ.

അ— അനേകം സംശയങ്ങളെ നശിപ്പിക്കുന്നതും അപ്രത്യക്ഷമായ പദാൎത്ഥത്തെക്കൂടി കാണിച്ചുതരുന്നതും സൎവ്വത്തിന്റെയും നേത്രവും ആയ ശാസ്ത്രം ആൎക്കാണ് ഇല്ലാത്തതു് അവൻ അന്ധൻതന്നെയാകുന്നു.

സൎവ്വദ്രവ്യേഷുവിദ്യൈവ ദ്രവ്യമാഹുരനുത്തമം
അഹാൎയ്യത്വാദനൎഘ്യത്വാദക്ഷയത്വാച്ചസൎവ്വദാ.

അ— ആരാലും അപഹരിക്കപ്പെടുവാൻ കഴിയാത്തതുകൊണ്ടും വിലമതിപ്പാൻ കഴിയാത്തതുകൊണ്ടും ഒരുകാല

ളും നശിക്കാത്തതുകൊണ്ടും സകല ദ്രവ്യങ്ങളിലും വെച്ച് ഏററവും ശ്രേഷ്ഠമായ ദ്രവ്യം വിദ്യതന്നെയാകുന്നു.

വിദ്യാശസ്ത്രംചശാസ്ത്രംചദ്വേവിദ്യേപ്രതിപത്തയേ
ആദ്യാഹാസ്യായവൃദ്ധത്വേദ്വിതീയാദ്രിയതേസദാ.

അ — ശസ്ത്രമെന്നും ശാസ്ത്രമെന്നും പേരായ രണ്ടു വിദ്യമാത്രമേ അറിവിന്നായിട്ടുള്ളൂ. അവയിൽ ആദ്യത്തേതു (ശസ്ത്രവിദ്യ) വാൎദ്ധക്യത്തിൽ പരിഹാസത്തിന്നായിത്തീരുന്നു. രണ്ടാമത്തേതു (ശാസ്ത്രവിദ്യ) എന്നും എല്ലാവരാലും ആദരിക്കപ്പെടുന്നു.

സാകവിതാ സാവനിതാ
യസ്യാശ്ശ്രവണേന ദൎശനേനാപി
കവിഹൃദയം വിടഹൃദയം
സരളം തരളം ച സത്വരം ഭവതി. 175

അ — യാതൊന്നിന്റെ ശ്രവണത്തിലാണോ കവികളുടെ ഹൃദയം സരളമായിത്തീരുന്നതു് അതാണു കവിത. യാതൊരുവളുടെ ദൎശനത്തിലാണോ വിടഹൃദയം തരളമായിത്തീരുന്നതു് അവളാണു വനിത.

പുരാകവീനാംഗണനാപ്രസംഗേ
കനിഷ്ഠികാധിഷ്ഠിതകാളിദാസാ
അദ്യാപിതത്തുല്യകവേരഭാവാ-
ദനാമികാ സാൎത്ഥവതീബഭൂവ. 176

അ— പണ്ടുള്ള കവികളെ ഗണിക്കുന്ന അവസരത്തിൽ കാളിദാസൻ കനിഷ്ഠികയിൽ (ചെറുവിരലിൽ) സ്ഥിതിചെയ്തു. (ഒന്നാമതായി കാളിദാസനെ ഗണിച്ചുവെന്നു താല്പര്യം.) തത്തുല്യനായ കവിയുടെ അഭാവത്താൽ ഇന്നു് അനാമിക (നമിക്കാത്തതു, മടക്കാത്തതു്,) അർത്ഥവതിയായി (അന്വർത്ഥയായി) ഭവിച്ചു. ചെറിയ വിരൽകൊണ്ടു് എണ്ണിക്കഴിഞ്ഞാൽ പിന്നെ അതിനു് അടുത്തുള്ള വിരൽകൊണ്ടാണല്ലോ എണ്ണേണ്ടതു്. ആ വിരൽ മടക്കേണ്ടതായി വന്നില്ല എന്നു താല്പര്യം.

പണ്ഡിതേഷുഗുണാഃസർവ്വേ
മൂർഖേദോഷാശ്ചകേവലാഃ
തസ്മാന്മൂർഖസഹസ്രേഭ്യഃ
പ്രാജ്ഞഏകോവിശിഷ്യതേ. 177

കേരള സാഹിത്യ അക്കാദമി

അ— ഗുണങ്ങളെല്ലാം പണ്ഡിതന്മാരിലാണു സ്ഥിതിചെയ്യുന്നതു്. മൂർഖന്മാരിൽ കേവലം ദോഷങ്ങൾ മാത്രമേ സ്ഥിതിചെയ്യുന്നുള്ളു. അതിനാൽ ആയിരം മൂർഖന്മാരെക്കാൾ ഒരു പണ്ഡിതനാണു് അധികം നല്ലതു്.

വരംദരിദ്രഃശ്രുതിശാസ്ത്രപാരഗോ
നചാപിമൂർഖോബഹുരത്നസംയുതഃ
സുലോചനാജീർണ്ണപടാപിശോഭതേ
നനേത്രഹീനാകനകൈരലംകൃതാ. 178

അ— അനേകം രത്നങ്ങളെ ധരിച്ച മൂർഖനെക്കാൾ വേദശാസ്ത്രാദികൾ മുഴുവൻ പഠിച്ച ദരിദ്രൻതന്നെയാണു

ശ്രേഷ്ഠനായിട്ടുള്ളതു്. സുലോചന (നല്ല കണ്ണുകളോടുകൂടി യവൾ) ജീർണ്ണവസ്ത്രമാണു ധരിച്ചിരിക്കുന്നതു് എങ്കിലും ആഭരണവിഭൂഷിതയായ നേത്രഹീനയെക്കാൾ ശോഭിക്കുമല്ലൊ.

ഉദയേസവിതാരക്തോ രക്തശ്ചാസ്തമയേതഥാ
സമ്പത്തൌചവിപത്തൌച മഹതാമേകരൂപതാ.

അ — സൂര്യൻ ഉദയത്തിലും അസ്തമയത്തിലും രക്ത (ചുവപ്പുനിറമുള്ളവൻ) നായിട്ടു കാണപ്പെടുന്നു. മഹാന്മാർക്കു സമ്പത്തിങ്കലും വിപത്തിങ്കലും പ്രകൃതിക്കു യാതൊരു വ്യത്യാസവും ഉണ്ടാകുന്നതല്ല എന്നുള്ളതിനു് ഇതുതന്നെ ദൃഷ്ടാന്തമാകുന്നു.

ദോഷാനപിഗുണീകർത്തും ദോഷീകർത്തുംഗുണാനപി
ശക്തോ വാദീ ന തത്ഥ്യം ദോഷാദോഷാഃഗുണാഗുണാഃ
(ഞാ. 180

അ — വാദിക്കുന്നവർക്കു ഗുണങ്ങളെ ദോഷങ്ങളാക്കുവാനും ദോഷങ്ങളെ ഗുണങ്ങളാക്കുവാനും കഴിയും എന്നു പറയുന്നതു സത്യമല്ല. ദോഷങ്ങൾ എപ്പോഴും ദോഷങ്ങൾ തന്നെ. ഗുണങ്ങൾ എപ്പോഴും ഗുണങ്ങൾ തന്നെ.

കുടിലാലക്ഷ്മീര്യത്രപ്രഭവതിനസരസ്വതീതത്ര
പ്രായഃശ്വശ്രൂസ്നുഷയോർദൃശ്യതേസൌഹൃദംലോകേ
(ഭ. 181

അ — കുടിലയായ ലക്ഷ്മി (സ്ഥിരതയില്ലാത്ത സമ്പത്തു്) എവിടെ പ്രമാണിയാകുന്നുവോ അവിടെ സരസ്വതി

(വിഷ്ണു) സ്ഥിതിചെയ്യുകയില്ല. പ്രായേണ ശ്വശ്രൂവിനും (ഭ-
ർത്താവിന്റെ അമ്മ) സ്നുഷെക്കും (പുത്രഭാൎയ്യ) അന്യോന്യം
സൗഹാൎദ്ദമുണ്ടാകുന്നതല്ലല്ലൊ. സമ്പത്തും വിദ്യയുംകൂടി ഒ-
രുവന്നുണ്ടാകയില്ല എന്നു താല്പൎയ്യം. (ലക്ഷ്മി=വിഷ്ണുവിന്റെ
ഭാൎയ്യ. സരസ്വതി=ബ്രഹ്മാവിന്റെ ഭാൎയ്യ.)

**അസാരംഖലുസംസാരം സാരംശ്വശുരമന്ദിരം**
**ഹിമാലയേശിവശ്ശേതെ ഹരിശ്ശേതെമഹോദധൌ.**

അ— സംസാരം സാരമില്ലാത്തതാകുന്നു. സാരമായ-
തു ശ്വശുരമന്ദിരം (ഭാൎയ്യയുടെ അപ്പന്റെ ഗൃഹം) ആകുന്നു.
പരമശിവൻ ഹിമാലയത്തിലും മഹാവിഷ്ണു സമുദ്രത്തിലും
കിടക്കുന്നതുതന്നെ ഇതിന്നു ദൃഷ്ടാന്തമാകുന്നു.

**ചിതാചിന്താദ്വയോൎമ്മദ്ധ്യേ ചിന്താനാമഗരീയസീ**
**ചിതാദഹതിനിൎജ്ജീവം ചിന്താപ്രാണയുതംവപുഃ.**

അ— ചിതയും ചിന്തയുമാകുന്നു ശരീരത്തെ നശിപ്പി-
ക്കുന്നതു്. പക്ഷെ ഇവയിൽ ചിന്തയാണു കഠിനമായിട്ടുള്ള-
തു്. ചിത ജീവനില്ലാത്ത ശരീരത്തെയാണു നശിപ്പിക്കുന്ന-
തു്. ചിന്തയാകട്ടെ ജീവനോടുകൂടിയ ശരീരത്തെ നശിപ്പി-
ക്കുന്നു.

**നേക്ഷേതോദ്യന്തമാദിത്യം നാസ്തംയന്തംകദാചന**
**നോപസൃഷ്ടംനവാരിസ്ഥം നമദ്ധ്യംനഭസോഗതം.**

അ— ഉദയത്തിലും അസ്തമനത്തിലും മദ്ധ്യാഹ്നത്തി-
ലും സൂൎയ്യനെ നോക്കരുതു്. അതുപോലെതന്നെ പ്രതിബിം-
ബഗതനായ സൂൎയ്യനേയും ഒരിക്കലും നോക്കരുതു്.

അ — അല്ലയൊ ഇഷ്ട ശ്രീകൃഷ്ണഭഗവാനിൽകൂടി നിൻറ ശക്തി കാണപ്പെടുന്നു. പിന്നെ സാധാരണ മനുഷ്യന്മാരിൽ പറയുവാനുണ്ടോ. മൂന്നു ലോകത്തെയും വ്യാപിച്ചു നില്ക്കുന്ന ശ്രീകൃഷ്ണഭഗവാൻറെ സ്വരൂപം ഇങ്ങ്നിമിത്തം (ഭക്താനുഗ്രഹം നിമിത്തം)മല്ലൊ വാമനീകരിക്കപ്പെട്ടതു്. മഹാബലിയൊടു യാചിപ്പാൻവേണ്ടി ഭഗവാൻ പണ്ടു വാമനനായി അവതരിച്ചു കഥ പുരാണപ്രസിദ്ധം.

വ്യാപാരാന്തരമുൽസൃജ്യ വീക്ഷമാണോ വധൂമുഖം
യോ ഗൃഹേഷ്വേവ നിദ്രാതി ദരിദ്രാതി സ ദുൎമ്മതിഃ. 191

അ — അന്യങ്ങളായ സകല പ്രവൃത്തികളെയും ഉപേക്ഷിച്ചു് എതൊരു മൂൎഖനായവൻ ഭാൎയ്യയുടെ മുഖംതന്നെ നോക്കിക്കൊണ്ടു വീട്ടിൽതന്നെ കിടന്നുറങ്ങി കാലം കഴിച്ചുകൂട്ടുന്നതു്? അവൻ ദരിദ്രനായിത്തീരാതിരിക്കയില്ല.

നാരായണേതി ശബ്ദോസ്തി വാഗസ്തി വശവൎത്തിനീ
തഥാപി നരകേ ഘോരേ പതന്തീത്യേതദത്ഭുതം. 192

അ — 'നാരായണ' എന്നൊരു ശബ്ദമുണ്ടു്. അതു് ഉച്ചരിപ്പാനുള്ള വാക്കും എല്ലാവൎക്കുമുണ്ടു്. എന്നാലും ജനങ്ങൾ നരകത്തിൽചെന്നു ചാടുന്നു. ഇതു വലിയതായ അത്ഭുതംതന്നെ. ഈശ്വരസ്മരണയില്ലാത്തവൎക്കു നരകമാണു ഫലമെന്നു താല്പൎയ്യം.

ധാന്യാദികീൎത്തനീയഥാപൃഥിവ്യാം
സമ്മാൎജ്ജനീസംബിന്ദുമതൈ്യകൈവ

മൂഢസ്യഫഃ സഞ്ചിനുതേധനാനി
ഭോക്താ ഖലോകോ ചാപരോസ്തിതസ്യ. 193

അ— ഭൂമിയിൽ ചിന്നിച്ചിതറിക്കിടക്കുന്ന ധാന്യങ്ങളെ 'ചൂല്' വെറുതെ അടിച്ചുവാരിക്കൂട്ടുന്നു. ധാന്യങ്ങളെക്കൊണ്ടു ചൂലിന്നു യാതൊരു പ്രയോജനവുമില്ലെന്നു താല്പര്യം. അതുപോലെതന്നെ മൂഢൻ ധനങ്ങളെ ചിലവുചെയ്യാതെ സമ്പാദിക്കുന്നു. ആ ധനത്തെ ദാനംചെയ്യാനും ഭുജിപ്പാനും ആൾ വേറെയായിരിക്കും.

യുക്തിയുക്തംവചോഗ്രാഹ്യം ബാലാദപിശുകാദപി
അയുക്തമപിനഗ്രാഹ്യം സാക്ഷാദപിബൃഹസ്പതേഃ.

അ— യുക്തിയുക്തമായ വാക്ക ബാലനോ തത്തയോ പറയുന്നതായാലും സ്വീകരിക്കണം. യുക്തിയുക്തമല്ലാത്ത വാക്കാണെങ്കിൽ സാക്ഷാൽ ബൃഹസ്പതിയുടെയാണെങ്കിലും സ്വീകരിക്കാൻ പാടുള്ളതല്ല.

അനവസരെയൽപഠിതം
സുഭാഷിതമപിഭവതിഹാസായ
രഹസിപ്രൌഢവധൂനാം
രതികാലേവേദപാഠമിവ. 195

അ— സുഭാഷിതമായാലും അവസരമല്ലാത്ത സമയങ്ങളു പഠിക്കുന്നതായാൽ പരിഹാസത്തിന്നായിത്തീരുന്നു. എതുപോലെയെന്നാൽ രഹസ്സിൽ യുവതികളോടുകൂടിയുള്ള

താ — ശത്രുവായാലും ഉപകാരം ചെയ്യുന്നവൻ ബന്ധുവാകുന്നു. ബന്ധുവായാലും ഉപദ്രവിക്കുന്നവൻ ശത്രുവാകുന്നു. കാട്ടിൽ കിടക്കുന്ന ഔഷധം വ്യാധിയെ ശോഷിക്കുന്നതായാലും ബന്ധുവായിട്ടാണല്ലൊ ഗണിക്കപ്പെടുന്നതു്.

ദശവൈദ്യസമാ പത്നീ ദശപത്നീസമോ രവിഃ
ദശസൂൎയ്യസമാ മാതാ ദശമാതാ ഹരീതകീ. 200

താ — പത്തു വൈദ്യന്നു തുല്യയാണു് ഒരു ഭാൎയ്യ. പത്തു ഭാൎയ്യക്കു തുല്യനാണു് ആദിത്യൻ. പത്താദിത്യനു തുല്യയാണു മാതാവു്. പത്തു മാതാവിന്നു തുല്യമാണു കടുക്ക. കടുക്ക തിന്നാൽ സകല രോഗങ്ങളും മാറുമെന്നു താല്പൎയ്യം.

നഷ്ടം കുലം ഭിന്നതടാകകൂപം
വിഭ്രഷ്ടരാജ്യം ശരണാഗതം ച
ഗോബ്രാഹ്മണാൻ ദേവഗൃഹാണിജീൎണ്ണം
യോ ധാരയേൽ പൂൎവ്വചതുൎഗ്ഗുണഞ്ച. 201

താ — നശിക്കാറായ വംശത്തെയും ഇടിഞ്ഞുതൂൎന്നു കിടക്കുന്ന കുളം, കിണർ ഇവയെയും രാജ്യം പോയ രാജാവിനെയും ശരണം പ്രാപിച്ചവനെയും പശുക്കളെയും ബ്രാഹ്മണരെയും ശൂന്യമായികിടക്കുന്ന ദേവാലയത്തെയും ആരാണൊ നന്നാക്കി രക്ഷിക്കുന്നതു്? അവനു് ഉത്തമകൎമ്മംകൊണ്ടു സിദ്ധിക്കുന്നതിനെക്കാൾ നാലിരട്ടി ഗുണം ലഭിക്കുന്നതാണു്.

ഗൃഹേ ജാനുചരഃ ഖേലു പ്രായം മുഗ്ദ്ധസ്മിതമുഖാംബുജഃ
പുത്രഃ പുണ്യാത്മനാമേവ പാത്രീഭവതി നേത്രയോഃ.

അ— ഗൃഹത്തിൽ കളിച്ചും അതിമനോഹരമായ മന്ദസ്മിതം പൊഴിച്ചും മുട്ടുകുത്തി നടക്കുന്ന പുത്രൻ മഹാഭാഗ്യവാന്മാരുടെ നേത്രങ്ങൾക്കേ പാത്രമായിത്തീരുകയുള്ളു.

പരോക്ഷേ കാര്യഹന്താരം പ്രത്യക്ഷേ പ്രിയവാദിനം
വർജ്ജയേത്താദൃശം മിത്രം വിഷകുംഭം പയോമുഖം. 203

അ— പ്രത്യക്ഷത്തിൽ സേവ പറയുന്നവനും അപ്രത്യക്ഷത്തിൽ കാര്യത്തിന്നു വിഘ്നം വരുത്തുന്നവനുമായ ബന്ധുവെ ഉള്ളിൽ വിഷവും മുഖത്തിൽ പാലും നിറച്ച കുടത്തെ എന്നപോലെ ദൂരെ ഉപേക്ഷിക്കണം.

കരാവിവ ശരീരസ്യ നേത്രയോരിവ പക്ഷ്മണി
അവിചാര്യ പ്രിയം കുര്യാത്തന്മിത്രം മിത്രമുച്യതേ.

അ— ശരീരത്തിന്നു കൈകളെന്നപോലെയും കണ്ണുകൾക്കു കൺപോളകളിലെ രോമങ്ങളെന്നപോലെയും ആരാണോ യാതൊരാലോചനയും കൂടാതെ ഇഷ്ടം പ്രവർത്തിക്കുന്നതു് അവനെ മാത്രമേ മിത്രമെന്നു പറയുവാൻ പാടുള്ളു.

പാപാന്നിവാരയതി യോജയതേ ഹിതായ
ഗുഹ്യാനി ഗൂഹതി ഗുണാൻ പ്രകടീകരോതി
ആപൽഗതം ച ന ജഹാതി ദദാതി കാലേ
സന്മിത്രലക്ഷണമിദം പ്രവദന്തി സന്തഃ. 205

അ— പാപകൃത്യങ്ങളിൽനിന്നു തടുക്കുകയും നല്ല പ്രവൃത്തികൾ ചെയ്വാൻ പ്രേരിപ്പിക്കുകയും രഹസ്യങ്ങളെ മറച്ചുവെക്കുകയും സൽഗുണങ്ങളെ പ്രകാശിപ്പിക്കുകയും ആപത്തിലകപ്പെട്ടാൽ വിട്ടുപോകാതിരിക്കയും വേണ്ടിവരുന്ന അവസരത്തിൽ സഹായിക്കയും ആകുന്നു നല്ല മിത്രത്തിന്റെ ലക്ഷണമെന്നു സത്തുക്കൾ പറയുന്നു.

ദർശനേ സ്പർശനേ വാപി ശ്രവണേ ഭാഷണേപി വാ
യത്രദ്രവത്യന്തരംഗം സ സ്നേഹ ഇതി കഥ്യതേ. 206

അ— ദർശനത്തിലോ സ്പർശനത്തിലോ ശ്രവണത്തിലോ സംഭാഷണത്തിലോ ഏതൊരു ഘട്ടത്തിലാണോ ഹൃദയത്തിന്ന് ദ്രവിവുണ്ടാകുന്നതു് അതിന്നാണ സ്നേഹമെന്നു പറയുന്നതു്.

മന്നിന്ദയാ യദി ജനഃ പരിതോഷമേതി
നന്വപ്രയത്നജനിതോയമനുഗ്രഹോമേ
ശ്രേയോർത്ഥിനോപി പുരുഷാഃ പരതുഷ്ടിഹേതോഃ
ദുഃഖാർജ്ജിതാന്യപി ധനാനി പരിത്യജന്തി. 207

അ— ഒരുവൻ പറയുന്നു— എന്നെ നിന്ദിക്കുന്നതുകൊണ്ടു ജനങ്ങൾക്കു സന്തോഷമുണ്ടാകുന്നുവെങ്കിൽ അതു് എനിക്കു യാതൊരു പ്രയത്നവും കൂടാതെ ലഭിച്ചതായ അനുഗ്രഹമാണ്. ശ്രേയസ്സുണ്ടാവണമെന്നു കാംക്ഷിക്കുന്ന മനുഷ്യർ പരന്മാരെ സന്തോഷിപ്പിപ്പാനായി അത്യദ്ധ്വാനംചെയ്തു സമ്പാദിച്ച ധനമാണെല്ലാം നശിപ്പിക്കുന്നതു്.

കിമപ്യസ്തി സ്വഭാവേന സുന്ദരം വാപ്യസുന്ദരം
യദേവ രോചതേ യസ്മൈ ഭവേത്തത്തസ്യ സുന്ദരം.

അ— പ്രകൃത്യാ സൗന്ദര്യമുള്ളതോ ഇല്ലാത്തതോ ഒന്നു മില്ല ലോകത്തിൽ ഒന്നുംതന്നെയില്ല. ഏതൊരുവന് ഏതൊന്നിൽ രുചി തോന്നുന്നുവോ അവന് അതുതന്നെയാ ണ സൗന്ദര്യമുള്ള വസ്തു.

പാനം ദുർജ്ജനസംസർഗ്ഗഃ പത്യാ ച വിരഹോഽടനം
സ്വപ്നമന്യഗേഹേ വാസോ നാരീസന്ദൂഷണാനി ഷട്.

അ— മദ്യപാനം, ദുർജ്ജനങ്ങളോടുള്ള സംസർഗ്ഗം, ഭർത്താവിന്റെ വിരഹം, സഞ്ചാരം, പകലുള്ള ഉറക്കം, അന്യഗൃഹത്തിലുള്ള താമസം ഇവ ആറും സ്ത്രീകൾക്ക ദൂഷണങ്ങളാകുന്നു.

ബന്ധൂനാം സുഹൃദാഞ്ചൈവ ഭൃത്യാനാം സ്ത്രീജനസ്യ ച
അവ്യാക്ഷേപാപരാധേഷു ചിരകാരീ പ്രശസ്യതേ.

അ— ബന്ധുക്കളുടെയും, സ്നേഹിതന്മാരുടെയും, ഭൃത്യന്മാരുടെയും, സ്ത്രീകളുടെയും അപരാധം ഗുരുത്വമാകാത്തപക്ഷം വളരെ ആലോചിച്ച് സാവധാനത്തിൽ പ്രതിക്രിയ ചെയ്യുന്നവനാകുന്നു ശ്രേഷ്ഠനായ പുരുഷൻ.

ലാഭസ്തേഷാം ജയസ്തേഷാം കുതസ്തേഷാം പരാജയഃ
യേഷാം ഹൃദിസ്ഥോ ഭഗവാൻ മംഗളായതനോ ഹരിഃ.

അ— സർവ്വമംഗളമൂർത്തിയായ വിഷ്ണുഭഗവാൻ ആരുടെ ഹൃദയത്തിലാണോ ഇരിക്കുന്നത് അവൎക്ക തന്നെയാണ ലാഭവും ജയവും. പരാജയം ഒരിടത്തും ഉണ്ടാകുന്നതല്ല.

രാഃ പുണ്യം ച കളത്രാണിപുത്രോല്പത്തിർന്നിധിസ്ഥിതിഃ
സുകൃതാദേവ ലഭ്യന്തേനൈവപാർത്ഥ! പരാക്രമാൽ.

അ— അല്ലയോ പാർത്ഥ! ധനവും പുണ്യവും നല്ല ഭാര്യയും പുത്രസന്താനവും നിധിയും സുകൃതംകൊണ്ടുമാത്രമേ ലഭിക്കയുള്ളൂ. പരാക്രമംകൊണ്ടു ലഭിക്കുന്നതല്ല.

അവ്യാപാരേഷുവ്യാപാരം യോ നരഃ കർത്തുമിച്ഛതി
സനൂനംനിധനംയാതി കീലോൽപാടീവവാനരഃ.

അ— തനിക്കു പ്രവർത്തിപ്പാൻ തക്കതല്ലാത്തതിൽ ആരാണോ പ്രവർത്തിക്കുന്നതു് അവൻ മരത്തിൽ വെച്ചിരുന്ന ആണി പറിച്ചെടുത്ത വാനരനെപ്പോലെ തീർച്ചയായും മരണത്തെ പ്രാപിക്കും.

ദൂരസ്ഥോപിസമീപസ്ഥോ യോയസ്യഹൃദിവർത്തതേ
യോയസ്യഹൃദയേ നാസ്തിസമീപസ്ഥോപിദൂരഗഃ.

അ— ആർ ആരുടെ ഹൃദയത്തിൽ സദാ വസിക്കുന്നുവോ അവൻ ദൂരസ്ഥനായാലും അവന്റെ സമീപത്തിൽ സ്ഥിതിചെയ്യുന്നവനാകുന്നു. ആർ ആരുടെ ഹൃദയത്തിൽ വസിക്കുന്നില്ലയോ അവൻ സമീപസ്ഥനായാലും അവനു ദൂരസ്ഥൻ തന്നെയാണ്.

വദനം പ്രസാദസദനം
സദയം ഹൃദയം സുധാമുചോ വാചഃ
കരണം പരോപകരണം
യേഷാം കേഷാം നതേവന്ദ്യാഃ. 215

അ— സദാ പ്രസന്നമായ മുഖവും ദയയ്ക്കു ഇരിപ്പിടവുമായ ഹൃദയവും അമൃതസ്രാവിയായ വാക്കും പരോപകാരപരങ്ങളായ പ്രവൃത്തികളും ഉള്ളവർ ആരാൽ വന്ദിക്കപ്പെടുവാൻ യോഗ്യന്മാരല്ല? സർവ്വന്മാരാലും വന്ദിക്കപ്പെടുവാൻ യോഗ്യന്മാരാണെന്നു താല്പര്യം.

ഗിരയോഗുരവസ്തേഭ്യോ
പൃഥ്വീഗുർവീതതോപിജഗദണ്ഡം
തസ്മാദപ്യതിഗുരവഃ
പ്രളയേപ്യചലാ മഹാത്മാനഃ. 216

കേരള സാഹിത്യ അക്കാദമി

അ— പർവ്വതങ്ങൾ അതിമഹത്തുക്കൾ തന്നെ. ഭൂമി അതിലും വലുതായിട്ടുള്ളതാണ്. അതിലും വലുതാണു ബ്രഹ്മാണ്ഡം; പ്രളയകാലത്തിൽകൂടി ചലനമില്ലാത്ത മഹാത്മാക്കളാണ് അതിലും മഹത്തുക്കളായവർ.

സുജനോ നയാതിവൈരം
പരഹിതനിരതോ വിനാശകാലേപി
ഛേദേപി ചന്ദനതരുഃ
സുരഭയതിമുഖം കുഠാരസ്യ. 217

അ— സജ്ജനം പരോപകാരതല്പരരാകയാൽ തങ്ങളുടെ നാശകാലത്തിൽകൂടി ആരിലും വൈരമുള്ളവരാകുന്നതല്ല. ചന്ദനവൃക്ഷം തന്നെ വെട്ടിമുറിക്കുന്ന സമയത്തിൽകൂടി മഴുവിന്റെ മുഖത്തിൽ സൌരഭ്യമുണ്ടാക്കുന്നതേയുള്ളു.

മൂകഃപരാപവാദേ പരദാരനിരീക്ഷണേപ്യന്ധഃ (ഷഃ.
പംഗുഃപരധനഹരണേ സജയതിലോകത്രയേപുരു

അ— പരദൂഷണത്തിൽ മൂകനായും (സംസാരിപ്പാൻ അറിയാത്തവൻ) പരദാരങ്ങളെക്കാണുന്നതിൽ അന്ധനായും (കണ്ണുകാണാത്തവൻ) പരധനാപഹരണത്തിൽ പംഗുവായും (മുടന്തൻ) ഇരിക്കുന്ന പുരുഷൻ ആരോ അവൻ മൂന്നു ലോകത്തിലും വിജയിയായിത്തീരുന്നു.

ഭക്തിർഭവേ ന വിഭവേ
വ്യസനം ശാസ്ത്രേ ന യുവതികാമാസ്ത്രേ
ചിന്താ യശസി ന വപുഷി
പ്രായഃ പരിദൃശ്യതേ മഹതാം 219

അ— പരമശിവങ്കൽ ഭക്തിയും, ഐശ്വര്യത്തിൽ വിരക്തിയും, ശാസ്ത്രാഭ്യാസത്തിൽ വ്യസനവും (ക്ലേശിച്ചും പഠിച്ചു തീരേണ്ടുന്ന ശാഠ്യം) യുവതികളുടെ കാമാസ്ത്രത്തിൽ വ്യസനമില്ലാതിരിക്കയും കീർത്തി സമ്പാദിപ്പാനുള്ള ആലോചനയും മാംസപിണ്ഡമായ ശരീരപോഷണത്തിൽ അനാലോചനയും പ്രായേണ മഹാന്മാർക്കു മാത്രമേ കണ്ടുവരുന്നുള്ളു.

ശ്ലാഘ്യഃ സ ഏകോ ഭുവി മാനവാനാം
സ ഉത്തമഃ സൽപുരുഷഃ സ ധന്യഃ
യസ്യാർത്ഥിനോ വാ ശരണാഗതാ വാ
നാശാഭിഭംഗാദ്വിമുഖാഃ പ്രയാന്തി. 220

നായാൽക്കൂടി നിഷ്ഠനോടു യാചിക്കാതിരിക്കുക, ആപത്തിൽ മനസ്സിന്നു യാതൊരു ചാഞ്ചല്യവുമില്ലാതെയിരിക്കുക, ഇപ്രകാരമുള്ള അതികഠിനമായ ഈ അസിധാരാവ്രതം (വാളിന്റെ മൂൎച്ചയുള്ള ഭാഗത്തിൽ ഇരുന്നു് അനുഷ്ഠിക്കേണ്ടുതായ വ്രതം) സജ്ജനങ്ങൾക്കു് ആരാണ് ഉപദേശിച്ചുകൊടുത്തതു് ?

ബുഭുക്ഷിതൈൎവ്യാകരണം ന ഭുജ്യതേ
പിപാസിതൈഃ കാവ്യരസോ ന പീയതേ
ന ഛന്ദസാ കേനചിദുദ്ധൃതം കുലം
ഹിരണ്യമേവാൎജ്ജയ നിഷ്ഫലാ ഗുണാഃ. 223

അ— അതിയായി വിശന്നു വലയുന്നവൻ വ്യാകരണശാസ്ത്രത്തെ ഭക്ഷിക്കുന്നില്ല. വെള്ളം കുടിപ്പാനിച്ഛയുള്ളവൻ കാവ്യരസത്തെ പാനം ചെയ്യുന്നില്ല. വൃത്തംകൊണ്ടു് ആരും തന്റെ വംശത്തെ ദാരിദ്ര്യത്തിൽനിന്നു് ഉദ്ധരിച്ചിട്ടില്ല. ആകയാൽ ഹേ സ്നേഹിതാ! താങ്കൾ ധനം സമ്പാദിക്കുക. വേറെയുള്ള ഗുണങ്ങളെല്ലാം നിഷ്ഫലങ്ങളാണു്.

ധനൈൎന്നിഷ്കുലീനാഃ കുലീനാ ഭവന്തി
ധനൈരാപദം മാനവാഃ നിസ്തരന്തി
ധനേഭ്യഃ പരോ ബാന്ധവോ നാസ്തി ലോകേ
ധനാന്യാൎജ്ജയധ്വം ധനാന്യാൎജ്ജയധ്വം. 224

അ— ധനംകൊണ്ടാണു കുലീനരല്ലാത്തവർ കുലീനന്മാരായിത്തീരുന്നതു്. മനുഷ്യർ ധനമൊന്നുകൊണ്ടാണു്

ആപത്തുകളെ കടന്നുപോകുന്നതു്. ധനത്തെക്കാൾ വലിയതായി ഒരു ബന്ധുവും ഈ ലോകത്തിലില്ല. അതിനാൽ നിങ്ങൾ ധനം സമ്പാദിക്കുവിൻ! ധനം സമ്പാദിക്കുവിൻ!

ബധിരയതി കൎണ്ണവിവരം
വാചം മൂകയതി നയനമന്ധയതി
വികൃതയതി ഗാത്രയഷ്ടിം
സമ്പദ്രോഗോയമത്ഭുതോ രാജൻ! 225

അ— ചെവികളെ കേൾക്കാൻ വഹിയാതാക്കുന്നു, വാക്കിനെ മിണ്ടാൻ വഹിയാത്തതാക്കുന്നു, നേത്രങ്ങളെ കാണാൻ വയ്യാത്തതാക്കുന്നു, നല്ല ശരീരത്തെ വികൃതമാക്കിത്തീൎക്കുന്നു, അല്ലയോ രാജാവേ ഈ സമ്പത്താകുന്ന രോഗം ഏറ്റവും അത്ഭുതകരമായ ഒരു രോഗംതന്നെയാണ്.

വരമസിധാരാതരുതലവാസോ
വരമിഹഭിക്ഷാ വരമുപവാസഃ
വരമപിഘോരേ നരകേ പതനം
നചധനഗൎവ്വിതബാന്ധവശരണം. 226

അ— ധനഗൎവ്വിതന്മാരായ ബന്ധുക്കളെ ശരണം പ്രാപിക്കുന്നതിനെക്കാൾ നല്ലതു, വാളിന്റെ മൂൎച്ചയുള്ള ഭാഗത്തോ വൃക്ഷമൂലത്തിലോ ഉള്ള വാസവും ഭിക്ഷാടനവും ഉപവാസവും ഘോരമായ നരകത്തിലുള്ള പതനവുമാകുന്നു.

ഗുണവന്തഃ ക്ലിശ്യന്തേ
പ്രായേണ ഭവന്തി നിൎഗ്ഗുണാഃ സുഖിനഃ
ബന്ധനമായാന്തി ശുകാഃ
യഥേഷ്ടസഞ്ചാരിണഃ കാകാഃ. 227

അ— പ്രായേണ ഗുണവാന്മാരെല്ലാം ക്ലേശിക്കുന്നവരും നിൎഗ്ഗുണന്മാരെല്ലാം സുഖിക്കുന്നവരുമാകുന്നു. ഉദാഹരണം—തത്തകിളികൾ ബന്ധനത്തെ പ്രാപിക്കുന്നു. കാക്കകൾ യഥേഷ്ടം സഞ്ചരിക്കുന്നു.

ഗുണിനിഗുണജ്ഞോരമതേ
നാഗുണശീലസ്യഗുണിനിപരിതോഷഃ
അളിരേതിവനാൽ കമലം
നദൎദ്ദുരസ്ത്വേകവാസോപി. 228

അ— ഗുണത്തെ അറിവാൻ കഴിയുന്നവൻ മാത്രമേ ഗുണമുള്ളവനിൽ രമിക്കയുള്ളു. ഗുണജ്ഞനല്ലാത്തവൻ ഗുണിയിൽ രമിക്കുന്നതല്ല. വണ്ടു കാട്ടിൽനിന്നു വെള്ളത്തിലുള്ള താമരപ്പൂവിലേക്കു വരുന്നു. തവള വെള്ളത്തിൽ താമസിക്കുന്നവനായിട്ടുകൂടി താമരപ്പൂവിലേക്കു പോകുന്നില്ല.

അമിതഗുണോപിപദാൎത്ഥോ
ദോഷേണൈകേനനിന്ദിതോ ഭവതി
നിഖിലരസായനമഹിതോ
ഗന്ധേനോഗ്രേണലശുനഇവ. 229

അ— എല്ലാ രസായനങ്ങൾക്കും ശ്രേഷ്ഠമായ ഉള്ളിക്കതിന്റെ അസഹനീയഗന്ധം നിമിത്തം നിന്ദ്യമായിത്തീൎന്നതുപോലെ അനേകം ഗുണങ്ങളുള്ള പദാൎത്ഥമായാലും ഒരു ദോഷം ഉണ്ടായാൽ അതു നിന്ദ്യമായിത്തീരുന്നതാണ്.

ഐശ്വൎയ്യസ്യവിഭൂഷണംസുജനതാ,
ശൌൎയ്യസ്യവാക്സംയമോ,
ജ്ഞാനസ്യോപശമഃ, കുലസ്യവിനയോ,
വിത്തസ്യപാത്രേവ്യയഃ,
അക്രോധസ്തപസഃ, ക്ഷമാബലവതാം,
ധൎമ്മസ്യനിൎവ്യാജതാ,
സൎവ്വേഷാമപിസൎവ്വകാരണമിദം,
ശീലംപരംഭൂഷണം. 230

അ— ഐശ്വൎയ്യത്തിൽ സൌജന്യവും, ശൌൎയ്യത്തിൽ മിതഭാഷിത്വവും, ജ്ഞാനത്തിൽ ശാന്തിയും, കുലത്തിൽ വിനയവും, ധനത്തിൽ സൽപാത്രദാനവും, വ്രതത്തിൽ ക്രോധരാഹിത്യവും, ബലവാനിൽ ക്ഷമയും, ധൎമ്മത്തിൽ നിൎവ്യാജതയും ഭൂഷണമാണ്. ഇവയെല്ലാററിലുംവെച്ച് എല്ലാററിനും കാരണമായിരിക്കുന്ന സൽസ്വഭാവമാകട്ടെ ഭൂഷണമായിട്ടുള്ളു.

യോനസഞ്ചരതേദേശാൻ യോനസേവേതപണ്ഡി(താൻ
തസ്യസങ്കുചിതാബുദ്ധിൎഘൃതബിന്ദുരിവാംഭസി. 231

നിർമ്മായഖലജിഹ്വാഗ്രം സർവ്വപ്രാണഹരം നൃണാം
ചകാര കിം വൃഥാ ശസ്ത്രവിഷവഹ്നീൻ പ്രജാപതിഃ. 235

അ— ബ്രഹ്മാവു സർവ്വജനങ്ങളുടെയും പ്രാണനെ നശിപ്പിക്കുന്ന ദുർജ്ജനങ്ങളുടെ നാവിനെ സൃഷ്ടിച്ചതിനുശേഷം എന്തിനായിട്ടാണു, ശസ്ത്രം, വിഷം, അഗ്നി ഇതുകളെ സൃഷ്ടിച്ചതു് ? ഇവ നിഷ്ഫലമാകുന്നു സാരം.

യഥാ പരോപകാരേഷു നിത്യം ജാഗർത്തി സജ്ജനഃ
തഥാ പരാപകാരേഷു ജാഗർത്തി സതതം ഖലഃ. 236

അ— യാതൊരു പ്രകാരമാണു സജ്ജനം പരോപകാരത്തിൽ സദാ ജാഗരൂകന്മാരായിരിക്കുന്നതു്? അപ്രകാരംതന്നെ ദുർജ്ജനവും സദാ പരാപകാരത്തിൽ ജാഗരൂകന്മാരാകുന്നു.

ഖലസ്സ്നിഗ്ദ്ധ ഇതി പ്രാജ്ഞൈർന്ന കാര്യോ വിശ്വാസഃ
സിദ്ധാർത്ഥാനാമേഷാം സ്നേഹോപ്യശ്രുണി പാതയതി.

അ— ഇവർ സ്നിഗ്ദ്ധന്മാ(സ്നേഹമുള്ളവ)രാണെന്നു വിചാരിച്ചു ബുധന്മാർ ഒരിക്കലും വിശ്വസിച്ചുപോകരുതു്. സിദ്ധാർത്ഥന്മാരായ ഇവരുടെ (കാര്യം സാധിച്ചവരുടെ, കടുകിന്റെ) സ്നേഹം (സ്നേഹഭാവം, എണ്ണ) കണ്ണുനീർ വീഴിക്കുന്നു.

പരവാദദോഷാഃ

പരച്ഛിദ്രനിരീക്ഷണസംഗ്രഹഃ

സദ്വിത്താപഹരണേ
ബാഹുസഹസ്രാർജ്ജുനഃ പിശുനഃ. 238

അ— ദുർജ്ജനം പരദൂഷണത്തിൽ ദശവദനനാണ്. (പത്തുമുഖമുള്ളവൻ, രാവണൻ.) പരോപദ്രവത്തിനുള്ള മാർഗ്ഗത്തെ കണ്ടുപിടിക്കുന്നതിൽ സഹസ്രാക്ഷനാണ്. (ആയിരം കണ്ണുള്ളവൻ, ഇന്ദ്രൻ.) സജ്ജനങ്ങളുടെ ധനത്തെ അപഹരിക്കുന്നതിൽ ബാഹുസഹസ്രാർജ്ജുനനാണ് (ആയിരം കയ്യുള്ളവൻ, കാർത്തവീര്യാർജ്ജുനൻ.)

വ്യോമ്നിസവാസംകുരുതേ
ചിത്രംനിർമ്മാതിസുന്ദരംപവനേ
രചയതിരേഖാഃസലിലേ
ചരതിഖലേയസ്സസൽക്കാരം. 239

അ— ഏതൊരുവനാണോ ദുർജ്ജനത്തെ സല്ക്കരിക്കുന്നതു്? അവൻ ആകാശത്തിൽ താമസിക്കുന്നു, വായുവിൽ അതിമനോഹരമായ ചിത്രത്തെ വരയ്ക്കുന്നു. വെള്ളത്തിൽ രേഖയെ ഉണ്ടാക്കുന്നു. ഖലനെ സൽക്കരിപ്പാൻ കഴിയുന്നവന് ഈ പറഞ്ഞ പ്രവൃത്തികളെല്ലാം ചെയ്യാൻ സാധിക്കുമെന്നു താല്പര്യം.

ഉല്പലസ്യാരവിന്ദസ്യ മത്സ്യസ്യകുമുദസ്യച
ഏകയോനിപ്രസൂതാനാമേഷാംഗന്ധഃപൃഥക്പൃഥക്

അ— കരിങ്കുവലയപുഷ്പം, താമരപ്പൂവ്, മത്സ്യം, ആമ്പൽപ്പൂ ഇവയെല്ലാം വെള്ളത്തിൽനിന്നു ജനിച്ചവയായി

ന്നിട്ടും ഇവയുടെ ഗന്ധം വേറെ വേറെയാകുന്നു. ഒരേ മാതാവിന്റെ പുത്രന്മാരായാലും ബുദ്ധിഗുണം വെവ്വേറെയായിരിക്കുമെന്നു സാരം.

നദേവേഭ്യോനവിപ്രേഭ്യോ നബന്ധുഭ്യോനചാത്മനേ
ജലാഗ്നിനൃപചോരേഭ്യോ നിശ്ശേഷംയാധനാനാശനം.

അ— ദേവന്മാൎക്കോ, ബ്രാഹ്മണൎക്കോ, ബന്ധുക്കൾക്കോ ദാനം ചെയ്യാത്തതും താൻതന്നെ അനുഭവിക്കാത്തതുമായ ധനത്തെ ജലം, ശത്രു, രാജാവു, കള്ളൻ എന്നീ നാലുകൂട്ടർ നശിപ്പിച്ചുകളയും.

വസ്ത്രദാനഫലംരാജ്യം പാദുകാഭ്യാംചവാഹനം
താംബൂലംഭോഗമാപ്നോതി അന്നദാനഫലംത്രയം.

അ— വസ്ത്രത്തെ ദാനംചെയ്താൽ രാജ്യവും ചെരിപ്പുകൾ ദാനംചെയ്താൽ വാഹനവും താംബൂലം ദാനംചെയ്താൽ സുഖാനുഭവവും ലഭിക്കും. അന്നത്തെ ദാനം ചെയ്യുന്നതായാൽ ഇവ മൂന്നും ലഭിക്കുന്നതാകുന്നു.

മുഖംപത്മദളാകാരം വാചാചന്ദനശീതളാ
ഹൃദയംവഹ്നിസന്തപ്തം ത്രിവിധംധൂൎത്തലക്ഷണം. 243

അ— മുഖം താമരപ്പൂപോലെ മനോഹരവും വാക്കുകൾ ചന്ദനംപോലെ ശീതളവും ഹൃദയം അഗ്നിപോലെ ഉജ്വലവും ആയിക്കണ്ടാൽ അവൻ ധൂൎത്തനാണെന്നു് അറിയണം.

പ്രഥമവയസിദത്തം തോയമല്പംസ്മരന്തഃ
ശിരസിനിഹിതഭാരാ നാളികേരാനരാണാം
സലിലമമൃതകല്പം ദദ്യുരാജീവനാന്തം
നഹികൃതമുപകാരം സാധവോവിസ്മരന്തി. 244

അ— തെങ്ങുകൾ ചെറുപ്പത്തിൽ നനച്ചിട്ടുള്ള അല്പമായ ജലത്തെ ഓൎത്തു ശിരസ്സിൽ അനേകം നാളികേരങ്ങൾ ചുമന്നുകൊണ്ടു മനുഷ്യൎക്കു ജീവപൎയ്യന്തം അമൃതിനു സമമായ ജലത്തെ ദാനംചെയ്യുന്നു. സജ്ജനങ്ങൾ അവൎക്കു ചെയ്തതായ ഉപകാരത്തെ ഒരിക്കലും മറക്കുന്നതല്ല.

വിദ്യാൎത്ഥീസേവകഃപാന്ഥഃ ക്ഷുധാൎത്തോഭയകാതരഃ
ഭണ്ഡാഗാരിപ്രതിഹാരി സപ്തസുപ്താൻപ്രബോധയേ
(ൽ.245

അ— വിദ്യാൎത്ഥി, രാജസേവകൻ, വഴിപോക്കൻ, വിശന്നു ക്ഷീണിച്ചവൻ, ഭയപ്പെട്ടു വിറയ്ക്കുന്നവൻ, ഭണ്ഡാഗാരക്കാരൻ, കാവൽക്കാരൻ എന്നീ ഏഴുപേരെയും ഉറങ്ങുന്നതായിക്കണ്ടാൽ ഉണൎത്താവുന്നതാണ്.

ശ്ലോകേനവാതദൎദ്ധേന തദൎദ്ധാൎദ്ധാക്ഷരേണവാ
അവന്ധ്യംദിവസംകുൎയ്യാൽ ധ്യാനാധ്യയനകൎമ്മഭിഃ.

അ— ഒരു ശ്ലോകമോ അതിൽപാതിയോ, അതിൽപാതിയോ ഒരക്ഷരമോ അതിശ്രദ്ധയോടുകൂടി പഠിച്ചും ധ്യാനിച്ചും ദിവസത്തെ നിഷ്ഫലമാക്കാതിരിക്കേണ്ടതാണ്.

വിദ്വത്വംചനൃപത്വംച നൈവതുല്യംകദാചന
സ്വദേശേപൂജ്യതേരാജാ വിദ്വാൻസർവ്വത്രപൂജ്യതേ.

അ — വിദ്വത്വവും രാജത്വവും ഒരുകാലത്തും തുല്യമായിത്തീരുന്നതല്ല. രാജാവു സ്വന്തം രാജ്യത്തുമാത്രം പൂജ്യനാകുന്നു. വിദ്വാൻ എല്ലായിടത്തും ഒരുപോലെ പൂജ്യനാകുന്നു.

വിദ്യാമിത്രംപ്രവാസേഷു ഭാര്യാമിത്രംഗൃഹേഷുച
രോഗിണാമൌഷധംമിത്രം ധർമ്മോമിത്രംമൃതസ്യച. 246

അ — അന്യദേശഗമനത്തിൽ വിദ്യയും, സ്വഗൃഹവാസത്തിൽ ഭാര്യയും ബന്ധുവാകുന്നു. രോഗികൾക്ക് ഔഷധമാകുന്നു ബന്ധു. മരിച്ചവനു ബന്ധു ധർമ്മമാകുന്നു.

സ്വാം പ്രസൂതിം ചരിത്രഞ്ച കുലമാത്മാനമേവ ച
സ്വഞ്ച ധർമ്മം പ്രയത്നേന ജായാംരക്ഷൻ ഹിരക്ഷതി.

അ — ഭാര്യയെ രക്ഷിക്കുന്നവൻ തന്റെ സന്തതിയെയും, തന്റെ ചരിത്രത്തെയും, കുലത്തെയും തന്നെയും തന്റെ ധർമ്മത്തെയും എത്ര കഷ്ടപ്പെട്ടിട്ടെങ്കിലും രക്ഷിക്കുന്നവനാകുന്നു.

ശയ്യാസനമലങ്കാരം കാമം ക്രോധമനാർജ്ജവം
ദ്രോഹഭാവം കുചര്യാം ച സ്ത്രീഭ്യോമനുരകല്പയൽ.

അ — ശയ്യ, ആസനം, ഭൂഷണം, കാമം, ക്രോധം, അസത്യം ദ്രോഹചിന്ത, കുത്സിതപ്രവൃത്തി എന്നിവ മനു, സ്ത്രീകൾക്കായി കല്പിച്ചവയാകുന്നു.

വ്യഭിചാരാത്തു ഭർത്തുഃസ്ത്രീലോകേപ്രാപ്നോതിനിന്ദ്യതാം
സൃഗാലയോനിം ചാപ്നോതി പാപരോഗൈശ്ച പീ-
ഡ്യതേ. 249

അ— തന്റെ ഭർത്താവിനെ ഒഴിച്ചു അന്യപുരുഷന്മാരോടു ചേരുന്ന സ്ത്രീ, ലോകത്തിൽ നിന്ദ്യയായിത്തീരുമെന്നു മാത്രമല്ല കുഷ്ഠാദികളായ മഹാവ്യാധികളാൽ പീഡിതയായിട്ടു ഒടുവിൽ ജംബുകയോനിയിൽ ജനിക്കുകയും ചെയ്യും.

ഉപകാരഃ കർത്തവ്യോ
യാവദനുല്പന്നസൗഹൃദാഃ പുരുഷാഃ
ഉൽപന്നസൗഹൃദാനാ-
മുപകാരഃ കൈതവം ഭവതി. 250

അ— മനുഷ്യർ സൗഹാർദ്ദം ഉണ്ടാകുന്നതുവരെ മാത്രമേ ഉപകാരം ചെയ്യേണ്ടതുള്ളൂ. സൗഹാർദ്ദമുണ്ടായതിനു ശേഷം ഉപകാരം ചെയ്യുന്നതായാൽ അതു കൈതവമായിട്ടാണു കരുതേണ്ടതു്".

അവമാനാത്ത്രുടിതം പ്രേമ സന്ധീകർത്തും ക ഈശ്വരഃ
സന്ധിംനായാതിത്രുടിതം ലാക്ഷാലേപേനമൗക്തികം

അ— അപമാനിക്കയാൽ വിട്ടുപോയതായ പ്രേമത്തെ മുൻപോലെ ശരിയാക്കിത്തീർപ്പാൻ ആർക്കാണു സാധിക്കുന്നതു്? ഒരുവനും സാധിക്കുന്നതല്ല. ഒരു മുത്തുമണി പൊട്ടിയെങ്കിൽ അരക്കുവെച്ചു ചേർക്കുന്നതായാൽ ചേരുന്നതല്ലല്ലോ.

മിത്രസ്വജനബന്ധൂനാം ബുദ്ധേൎദ്ധൈൎയ്യസ്യ ചാത്മനഃ
ആപന്നികഷപാഷാണേ ജനോ ജാനാതി സാരതാം.

അ — സ്നേഹിതൻ, സ്വജനം, ബന്ധു എന്നിവരുടെ ബുദ്ധിയുടേയും ധൈൎയ്യത്തിന്റേയും ആത്മാവിന്റേയും സാരതയെ അറിയേണമെങ്കിൽ ആപത്താകുന്ന മാറ്റുരകല്ലിൽ ഉരച്ചുനോക്കേണ്ടതാണ്. ആപത്തുകളുണ്ടാകുമ്പോൾ മാത്രം അറിയാമെന്നു സാരം.

കിം പൌരുഷം രക്ഷതി യോ നാൎത്താൻ
കിം വാ ധനം നാൎത്ഥിജനായ യത്സ്യാൽ
സാ കിം ക്രിയാ യാ ന ഹിതാനുബന്ധാ
കിം ജീവിതം സാധുവിരോധിയദ്വൈ. 253

അ — ആൎത്തന്മാരെ രക്ഷിക്കാത്തവന്റെ പൌരുഷം കൊണ്ട് എന്തു പ്രയോജനം. ഇഷ്ടത്തിന്നനുകൂലമല്ലാത്ത പ്രവൃത്തികൊണ്ടെന്തു പ്രയോജനം; സാധുക്കളെ ഉപേക്ഷിച്ചുകൊണ്ടുള്ള ജീവിതംകൊണ്ടെന്തു പ്രയോജനം.

അവിദിതഗുണാപി സൽകവി
ഭണിതിഃ കൎണ്ണേഷു വമതി മധുധാരാം
അനധിഗതപരിമളാപി ഹി
ഹരതി ദൃശം മാലതീമാലാ. 254

അ — സൽകവിയുടെ വാക്ക് അതിന്റെ ഗുണത്തെ അറിയുന്നില്ലെങ്കിൽകൂടി കൎണ്ണങ്ങളിൽ അമൃതൊഴിക്കുംവ

ണ്ണും ആനന്ദത്തെ നല്കുന്നതാണ്. പിച്ചകമാലയുടെ ഗന്ധത്തെ അറിയുന്നില്ലെങ്കിലും ഒരു കണ്ണിന്ന് ആനന്ദത്തെ നല്കുന്നതാണല്ലൊ.

ദൃഷ്ടിപൂതംന്യസേൽപാദം വസ്ത്രപൂതം ജലംപിബേൽ
സത്യപൂതാംവദേദ്വാചം മനഃപൂതംസമാചരേൽ.

അ— കാല്ക്കൽ നല്ലവണ്ണം നോക്കി നടക്കണം. ജലത്തെ വസ്ത്രംകൊണ്ട് അരിച്ചു കുടിക്കണം. സത്യമായ വാക്ക പറയണം. മനസ്സിന്നിഷ്ടമായ പ്രവൃത്തിയെ ചെയ്യണം.

ക്രുദ്ധ്യന്തംനപ്രതിക്രുദ്ധ്യേദാക്രുഷ്ടഃകുശലംവദേൽ
സപ്തദ്വാരാവകീൎണ്ണാംച നവാചമനൃതാംവദേൽ.

അ— തന്നോട് ഒരുവൻ കോപിക്കുന്നതായാലും താൻ അവനോട കോപിക്കരുത്. തന്നെ ഒരുവൻ ശകാരിക്കുന്നതായാൽ താൻ അവനോട നല്ലവാക്ക പറയണം. പഞ്ചേന്ദ്രിയങ്ങളും മനസ്സ്, ബുദ്ധി ഇവയും അറിയപ്പെട്ടതു മാത്രമേ സംസാരിക്കാവൂ. ഒരിക്കലും അസത്യമായ വാക്ക പറഞ്ഞുപോകരുത്.

പൈശുന്യംസാഹസംദ്രോഹം
ഈൎഷ്യാസൂയാൎത്ഥദൂഷണം
വാഗ്ദണ്ഡജംചപാരുഷ്യം
ക്രോധജോപിഗണോഷ്ടകഃ. 257

ന്ന ബുദ്ധിശക്തികൊണ്ടു പ്രയോജനമെന്തു്? വിശേഷബുദ്ധിയുണ്ടെങ്കിലും മടിയും ഉറക്കവുമുണ്ടെങ്കിൽ ആ ബുദ്ധികൊണ്ടു പ്രയോജനമൊന്നുമില്ലെന്നു സാരം.

പരദ്രവ്യേഷ്വഭിധ്യാനം മനസാനിഷ്ടചിന്തനം
വിതഥാഭിനിവേശശ്ച ത്രിവിധംകൎമ്മമാനസം. 261

അ— പരദ്രവ്യാപഹരണത്തിനുള്ള ചിന്ത, ബ്രഹ്മഹത്യാദ്യനിഷ്ടകാൎയ്യങ്ങളിലുള്ള വിചാരം, മിഥ്യാവസ്തുക്കളിലുള്ള ആസക്തി എന്നീ മൂന്നുകൂട്ടം മനസ്സിന്റെ ചീത്തപ്രവൃത്തികളാകുന്നു.

കേരള സാഹിത്യ അക്കാദമി

പാരുഷ്യമനൃതഞ്ചൈവ പൈശുന്യഞ്ചാപി സൎവ്വശഃ
അസംബദ്ധപ്രലാപശ്ച വാങ്മയംസ്യാച്ചതുൎവ്വിധം.

അ— പരുഷമായ വാക്കു്, അസത്യം, ഏഷണി, അസംബദ്ധമായ സംസാരം ഇവ നാലും വാക്കിന്റെ ചീത്തപ്രവൃത്തികളാകുന്നു.

അദത്താനാമുപാദാനം ഹിംസാചൈവാവിധാനതഃ
പരദാരോപസേവാച ശാരീരംത്രിവിധംസ്മൃതം. 263

അ— തരാത്ത വസ്തുവെ അപഹരിക്കുക, വിധിപൂൎവ്വകമല്ലാതെ ഹിംസിക്കുക, പരസ്ത്രീഗമനംചെയ്ക ഇവ നാലും ശരീരംകൊണ്ടുള്ള ദുഷ്പ്രവൃത്തികളാകുന്നു.

തമസോലക്ഷണംകാമോ രജസസ്ത്വൎത്ഥഉച്യതേ (രം.
സത്വസ്യലക്ഷണംധൎമ്മഃ ശ്രൈഷ്ഠ്യമേഷാം യഥോത്ത

അ — എററവും കാമത്തിന്നടിമപ്പെട്ടിരിക്കുന്നു തമോഗുണപ്രധാനന്റെയും, ധനസമ്പാദനാസക്തിയോടിരിക്കുന്നു രജോഗുണപ്രധാനന്റെയും, ധർമ്മതല്പരതയോടിരിക്കുന്നു സത്വഗുണപ്രധാനന്റെയും ലക്ഷണമാണെന്നറിയുക. ഇവ ഉത്തരോത്തരം ശ്രേഷ്ഠമാകുന്നു.

ദേവത്വംസാത്വികായാന്തി മനുഷ്യത്വംച രാജസാഃ
തിര്യക്ത്വംതാമസാനിത്യമിത്യേഷാത്രിവിധാഗതിഃ.

അ — സാത്വികന്മാർ ദേവത്വത്തെയും, രാജസന്മാർ മനുഷ്യത്വത്തെയും, താമസന്മാർ തിര്യക്ത്വത്തെയും പ്രാപിക്കുന്നു. ആകയാൽ ഗതികൾ മൂന്നുവിധത്തിലാകുന്നുവെന്നറിയുക.

വേദാഭ്യാസസ്തപോജ്ഞാനമിന്ദ്രിയാണാഞ്ചനിഗ്രഹഃ
അഹിംസാഗുരുസേവാച നിശ്ശ്രേയസകരംപരം.

അ — വേദാഭ്യാസം, വ്രതം, ജ്ഞാനം, ഇന്ദ്രിയനിഗ്രഹം, അഹിംസ, ഗുരുശുശ്രൂഷ എന്നിവ മോക്ഷപ്രാപ്തിക്കു പ്രധാനകാരണങ്ങളാകുന്നു.

സർവ്വഭൂതേഷുചാത്മാനം സർവ്വഭൂതാനിചാത്മനി
സമംപശ്യന്നാത്മയാജീ സ്വാരാജ്യമധിഗച്ഛതി.

അ — ആരാണോ ചരാചരങ്ങളായിക്കാണുന്ന സർവ്വഭൂതത്തിലും പരമാത്മാവിനെയും അപ്രകാരംതന്നെ സർവ്വഭൂതങ്ങളെയും പരമാത്മാവിങ്കലും ഒരുപോലെ കണ്ടു തന്റെ

കൎമ്മങ്ങളെല്ലാം പരമാത്മാവിങ്കൽ സമൎപ്പിക്കുന്നു് അവൻ മോക്ഷത്തെ പ്രാപിക്കും.

നിഃസ്പൃഹഃപദവീംദ്യോന്നിപാദസ്പൃഷ്ഠാനനേ
ദൂരീകൃത്യവശീകുൎയ്യാദേവനിപാൻവിപക്ഷിണഃ. 268

അ— നൃപന്മാർ, തനിക്കു മാൎഗ്ഗം എതിരുകണ്ടു വിട്ടുതരുന്നുവോ താൻ അവൎക്കും അതു മാൎഗ്ഗത്തെ വിട്ടുകൊടുക്കണം. സമൎത്ഥനായവൻ അവരെ ദൂരെ നിൎത്തിക്കൊണ്ടു സ്വാധീനമാക്കുവാൻ ശ്രമിക്കേണ്ടതാണു്.

ലിഖിതാചിത്രഗുപ്തേന ലലാടാക്ഷരമാലികാ
താംദേവോപിനശക്നോതി ഉല്ലിഖ്യലിഖിതും പുനഃ.

അ— ചിത്രഗുപ്തൻ ലലാടത്തിൽ എഴുതിയിട്ടുള്ള അക്ഷരമാലയെ ഒന്നു മാററിയെഴുതുവാൻ സാക്ഷാൽ ബ്രഹ്മദേവനുംകൂടി സാധിക്കുന്നതല്ല.

ജാതേതികന്യാമഹതീഹചിന്താ
കസ്മൈപ്രദേയേതി മഹാൻ വിതൎക്കഃ
ദത്താസുഖം യാസ്യതിവാനവേതി
കന്യാപിതൃത്വം ഖലുനാമകഷ്ടം. 270

അ—കന്യക ജനിച്ചുവല്ലോ എന്നു വലുതായ ഒരു ചിന്തയായി. പിന്നെ ഇവളെ ആൎക്കു കൊടുക്കേണമെന്നു സംശയമായി, കൊടുത്താൽ പിന്നെ ഇവൾക്കു സുഖമുണ്ടാവുമോ ഇല്ലയോ എന്നു സന്ദേഹമായിത്തീരും. ആകപ്പാടെ കന്യാപിതൃത്വം വലിയ കഷ്ടമായ ഒന്നുതന്നെയാണു്.

വിത്തം ബന്ധുൎവ്വയഃകൎമ്മവിദ്യാഭവതിപഞ്ചമീ
ഏതാനിമാന്യസ്ഥാനാനി ഗരീയോയദ്യദുത്തരം.271

അ— ധനം, ബന്ധുത്വം, കീൎത്തി, പ്രവൃത്തി, വിദ്യ ഇങ്ങിനെ മാന്യസ്ഥാനങ്ങൾ അഞ്ചുള്ളവയിൽ ഓരോന്നും ഉത്തരോത്തരം ശ്രേഷ്ഠമായതാകുന്നു. അതായതു് എല്ലാററിലും താഴ്ന്നതു ധനവും ഉയൎന്നതു വിദ്യയുമാണെന്നു സാരം.

നൈവാകൃതിഃഫലതി,നൈവകുലം,നശീലം,
വിദ്യാപിനൈവ,നചയത്നകൃതാപിസേവാ,
ഭാഗ്യാനിപൂൎവ്വതപസാഖലുസഞ്ചിതാനി
കാലേഫലന്തിപുരുഷസ്യ,യഥൈവവൃക്ഷാഃ. 272

അ— സൌന്ദൎയ്യം, കുലം, ശീലം, വിദ്യ, യത്നത്താൽ സമ്പാദിച്ച സേവ ഇവയൊന്നും ഫലമുള്ളതല്ല. പൂൎവ്വജന്മത്തിൽ ചെയ്ത സൽകൎമ്മങ്ങളാൽ സമ്പാദിക്കപ്പെട്ട ഭാഗ്യങ്ങൾ വൃക്ഷങ്ങളെപ്പോലെ അതാതുകാലത്തു ഫലമുള്ളതായിത്തീരുന്നു.

ലോകഃപ്രതിഷ്ഠാപാപസ്യ പ്രസൂതിൎല്ലോകഏവച
ദ്വേഷക്രോധാദിജനകോ ലോകഃപാപസ്യകാരണം.

അ— ലോകം പാപത്തെ നിലനിൎത്തുന്നതും, പാപത്തെയും ദ്വേഷത്തെയും ക്രോധത്തെയും ജനിപ്പിക്കുന്നതും ആകുന്നു. എന്നതിനാൽ, പാപത്തിന്നു കാരണംതന്നെ ലോകമാണു്.

ലോഭാൽക്രോധഃപ്രഭവതി ക്രോധാദ്ദ്രോഹഃപ്രജായതേ
ദ്രോഹേണനരകംയാതി ശാസ്ത്രജ്ഞോപിവിചക്ഷണഃ.

അ— ലോഭത്തിൽനിന്നു ക്രോധവും ക്രോധത്തിൽനിന്നു ദ്രോഹവും ഉണ്ടാകുന്നു. ശാസ്ത്രജ്ഞനും അതിസമർത്ഥനുമായവൻകൂടി ദ്രോഹംമൂലം നരകത്തെ പ്രാപിക്കുന്നു.

മാതരംപിതരംപുത്രം ഭ്രാതരംവാസുഹൃത്തമം
ലോഭാവിഷ്ടോനരോഹന്തിസ്വാമിനംവാസഹോദരം

അ— ലോഭാവിഷ്ടനായ മനുഷ്യൻ, മാതാവിനെയും പിതാവിനെയും പുത്രനെയും ഭ്രാതാവിനെയും ഏററവും പ്രിയപ്പെട്ട സ്നേഹിതനെത്തന്നെയും തന്റെ യജമാനനെയും സഹോദരനെയും ഹനിക്കുന്നതാകുന്നു.

അതിദാക്ഷിണ്യയുക്താനാം ശങ്കിതാനാംപദേപദേ
പരാപവാദഭീരൂണാം ദൂരതോയാന്തിസമ്പദഃ. 276

അ— അധികം ദാക്ഷിണ്യം ഉള്ളവരുടെയും എപ്പോഴും ശങ്കയുള്ളവരുടെയും പരാപവാദത്തിൽ ഭയമുള്ളവരുടെയും സമ്പത്തുകൾ തീരെ നശിച്ചുപോകുന്നതാകുന്നു.

ശരീരനിരപേക്ഷസ്യ ദക്ഷസ്യവ്യവസായിനഃ
ബുദ്ധിപ്രാരബ്ധകാര്യസ്യ നാസ്തികിഞ്ചനദുഷ്കരം. 277

അ— ശരീരത്തിൽ അത്യാദരമില്ലാത്തവനും അതിസമർത്ഥനും സദാ പരിശ്രമശീലനും ബുദ്ധിപൂർവ്വം പ്രവൃത്തി

യിൽ ഏർപ്പെടുന്നവരുമായ മനുഷ്യന്നു ദുഃഖമായിട്ടു യാതൊന്നുമുണ്ടാകുന്നതല്ല.

അവമാനംപുരസ്കൃത്യ മാനംകൃത്വാചപൃഷ്ഠതഃ
സ്വാത്ഥംസമുദ്ധരേൽപ്രാജ്ഞഃസ്വാത്ഥഭ്രംശോഹിമൂർ
(ഖതാ.278

അ — അവമാനത്തെ മുൻനിറുത്തിയും മാനത്തെ പിൻനിറുത്തിയും സ്വാത്ഥത്തെ സമ്പാദിക്കണം. സ്വാത്ഥത്തിൽനിന്നുള്ള ഭ്രംശമാണല്ലോ മൂർഖത. (അതായതു കാര്യം വിട്ടുനടക്കരുതെന്നു സാരം.)

ന സ്വല്പസ്യകൃതേഭൂരിനാശയേന്മതിമാൻനരഃ
ഏതദേവാതിപാണ്ഡിത്യംയൽസ്വല്പാൽഭൂരിരക്ഷണം.

അ — ബുദ്ധിമാനായ മനുഷ്യൻ സ്വല്പത്തിനുവേണ്ടി അധികം നശിപ്പിക്കരുതു്. സ്വല്പം മാത്രം വ്യയംചെയ്തു് അധികം രക്ഷിക്കുന്നതുതന്നെയാണു് അതിപാണ്ഡിത്യമെന്നു പറയുന്നതു്.

ജാതമാത്രംനയഃശത്രും വ്യാധിംചപ്രശമംനയേൽ
അതിപുഷ്ടാംഗയുക്തോപി സപശ്ചാത്തേനഹന്യതേ.

അ — ശത്രുവേയും വ്യാധിയേയും താനാരോഗ്യമുള്ളവനായാൽകൂടി ജനിച്ചു ഉടനെതന്നെ നശിപ്പിക്കണം. അല്ലെങ്കിൽ അവർ പിന്നെ തന്നെ കൊന്നുകളയും.

അഫലാനിദുരന്താനി സമവ്യയഫലാനിച
അശക്യാനിചവസ്തൂനി നാരഭേതവിചക്ഷണഃ. 281

അ — സമൎത്ഥനായവൻ, ഫലം ലഭിക്കാത്തവയും അവസാനിക്കാത്തവയും വരവും ചിലവും സമമായിട്ടുള്ളവയുമായ കാൎയ്യങ്ങളെയും തനിക്ക് അശക്യങ്ങളായിത്തോന്നുന്നവയെയും ഒരിക്കലും ആരംഭിച്ചുപോകയില്ല.

സ്വാമ്യുക്തകൎമ്മയോനയതതേ സഭൃത്യോഭൃത്യപാംശകഃ
തസ്യജീവനമപിവ്യൎത്ഥമജാഗളകുചാവിവ. 282

അ — തന്റെ യജമാനൻ പറയുന്ന കാൎയ്യത്തിൽ പ്രവൃത്തിക്കാത്ത ഭൃത്യൻ കേവലം കുത്സിതഭൃത്യനാകുന്നു. എന്നുമാത്രമല്ല അവന്റെ ജീവിതവുംകൂടി ആട്ടിന്റെ കഴുത്തിലെ മുലകളെപ്പോലെ വ്യൎത്ഥമായിത്തന്നെ പരിണമിക്കുന്നു.

ദീപച്ഛായാനരച്ഛായാ ഹന്തിപുണ്യംപുരാതനം
സഞ്ചരേച്ചേദ്വേദവിച്ഛായാ ഹന്തിപാപംപുരാതനം.

അ — വിളക്കിന്റെ നിഴലും മനുഷ്യന്റെ നിഴലും പൂൎവ്വപുണ്യത്തെക്കൂടി നശിപ്പിക്കും. ആ നിഴൽതന്നെ വേദജ്ഞന്മാരായവരുടേതായാൽ പുരാതനമായ പാപത്തെക്കൂടി നശിപ്പിക്കും.

വസ്ത്രേണവപുഷാവാചാ വിദ്യയാവിനയേനച
വകാരൈഃപഞ്ചഭിൎഹീനോനരോനായാതിഗൌരവം.

അ — വസ്ത്രം, വപുസ്സ (സൌന്ദൎയ്യമുള്ള ശരീരം) വാക്ക് (മധുരമായ സംഭാഷണം) വിദ്യാ, വിനയം എന്നീ വകാരാദിയായ അഞ്ചുകൂട്ടം ഇല്ലാത്തവൻ ഗൌരവമുള്ളവനായിത്തീരുന്നതല്ല.

ഏകോദേവഃ കേശവോവാ ശിവോവാ
ഏകോവാസഃ പത്തനേവാ വനേവാ
ഏകംമിത്രംഭൂപതിർവ്വായതിർവ്വാ
ഏകാനാരീസുന്ദരീവാദരീവാ. 285

അ — കേശവനേയോ ശിവനേയോ ഒരു ദൈവത്തെ മാത്രം വിശ്വസിക്കണം, സ്വന്തം ഭവനത്തിലോ, വനത്തിലോ വസിക്കണം, രാജാവിനേയോ, സന്ന്യാസിയേയോ സ്നേഹിക്കണം, സുന്ദരിയേയോ, ദരി(ഗുഹ)യേയോ മാത്രം ആശ്രയിക്കണം.

കേരള സാഹിത്യ അക്കാദമി

നാഗ്നിംമുഖേനോപധമേൽ നഗ്നാംനേക്ഷേതചസ്ത്രീയം
നാമേധ്യംപ്രക്ഷിപേദഗ്നൗ നചപാദൗ പ്രതാപയേ
(ൽ. 286

അ — വിളക്ക് ഊതിക്കെടുത്തരുത്. വസ്ത്രമില്ലാതെ നില്ക്കുന്ന സ്ത്രീയെ നോക്കരുത്. നികൃഷ്ടമായ വസ്തുവെ അഗ്നിയിൽ പ്രക്ഷേപിക്കരുത്. പാദങ്ങളെ ചൂടുപിടിപ്പിക്കരുത്.

ഉപാനഹൌചവാസശ്ച ധൃതമന്യൈർന്നധാരയേൽ
ഉപവീതം ന ശയനം ജായാപത്യം കമണ്ഡലും. 287

അ — അന്യർ ഉപയോഗിച്ച ചെരിപ്പുകൾ, വസ്ത്രങ്ങൾ, പൂണുനൂൽ, ശയനസാധനം, ഭാര്യ, അപത്യം, ജലപാത്രം എന്നിവയെ ഉപയോഗിക്കരുത്.

ദൌൎമ്മന്ത്ര്യാന്നൃപതിൎവ്വിനശ്യതി, യതി-
സ്സംഗാ, ത്സുതോലാളനാൽ,
വിപ്രോനധ്യയനാൽ, കുലംകുതനയാ,-
ച്ഛീലംഖലോപാസനാൽ,
ഹ്രീൎമ്മദ്യാ, ദനവേക്ഷണാദപികൃഷിഃ,
സ്നേഹഃപ്രവാസാശ്രയാ,-
ന്മൈത്രീചാപ്രണയാ, ത്സമൃദ്ധിരനയാ,-
ത്ത്യാഗാൽപ്രമാദാദ്ധനം. 288

കേരളസാഹിത്യ അക്കാദമി

അ— ദുൎമ്മന്ത്രിയാൽ രാജാവും വിഷയസംഗത്താൽ സന്ന്യാസിയും ലാളനത്താൽ പുത്രനും വേദാദ്ധ്യയനാഭാവത്താൽ ബ്രാഹ്മണനും കുത്സിതപുത്രനാൽ വംശവും ദുൎജ്ജനസേവയാൽ സൽസ്വഭാവവും മദ്യപാനത്താൽ ലജ്ജയും, അദൎശനത്താൽ കൃഷിയും അന്യദേശവാസത്താൽ സ്നേഹവും അപ്രണയത്താൽ മിത്രതയും അമൎയ്യാദയാൽ ഐശ്വൎയ്യവും ദാനത്താലും പ്രമാദത്താലും ധനവും നശിച്ചുപോകും.

ഗജഭുജംഗവിഹംഗമബന്ധനം
ശശിദിവാകരയോൎഗ്രഹപീഡനം
മതിമതാഞ്ചവിലോക്യദരിദ്രതാം
വിധിരഹോബലവാനിതിമേമതിഃ. 289

അ— ആന, പാമ്പു, പക്ഷി ഇവകളുടെ ബന്ധനത്തേയും ചന്ദ്രൻ, സൂൎയ്യൻ എന്നിവകളുടെ രാഹുഗ്രഹപീഡന

ത്തെയും ബുദ്ധിമാന്മാരുടെ ദാരിദ്ര്യത്തെയും കണ്ടിട്ട വിധിതന്നെയാണ ബലവാനെന്നു എനിക്കു തോന്നുന്നു.

ഗോഭിർവ്വിപ്രൈശ്ചവേദൈശ്ച സതീഭിസ്സത്യവാദിഭിഃ
അലുബ്ധൈർദ്ദാനശീലൈശ്ച സപ്തഭിർദ്ധാര്യതേമഹീ.

അ — പശുക്കൾ, ബ്രാഹ്മണർ, വേദങ്ങൾ, പതിവ്രതകൾ, സത്യവാദികൾ, അലുബ്ധന്മാർ, ദാനശീലന്മാർ, എന്നി ഏഴുകൂട്ടരാണ ഭൂമിയെ നിലനിറുത്തുന്നതു്.

ജ്യോതിഷംവ്യവഹാരംച പ്രായശ്ചിത്തംചികിത്സിതം
വിനാ ശാസ്ത്രേണയോബ്രൂയാ ത്തമാഹുർബ്രഹ്മഘാതകം
(കം.

അ — ജ്യോതിഷം, വ്യവഹാരം, പ്രായശ്ചിത്തം, ചികിത്സ എന്നീ നാലുകൂട്ടവും ശാസ്ത്രാഭ്യാസമില്ലാതെ ആർ പറയുന്നുവോ അവനെ ബ്രഹ്മഘാതകനെന്നു പറയുന്നു.

യന്നവിപ്രപദാംഭോജരജഃകണപവിത്രിതം
തദേവഭവനംനോചേൽ ഭകാരസ്തത്രലുപ്യതേ. 292

അ — വിപ്രന്മാരുടെ പാദപത്മരേണുക്കളെക്കൊണ്ടു ശുദ്ധമാക്കപ്പെട്ടതേതോ അതാകുന്നു ഭവനം. അതില്ലാത്ത ഭവനം ഭകാരമില്ലാത്ത ഭവനമാകുന്നു. അതായതു വനം.

അശ്വശ്ശസ്ത്രംശാസ്ത്രം, വീണാ വാണീനരശ്ചനാരീച
പുരുഷവിശേഷംപ്രാപ്യ, ഭവന്ത്യയോഗ്യാസ്സുയോഗ്യാ
(ഖ. 293

അ— കുതിര, ആയുധം, ശാസ്ത്രം, വീണ, വാക്ക, മനുഷ്യൻ, സ്ത്രീ എന്നിവർ വിശിഷ്ടപുരുഷനോടു ചേരുന്നതായാൽ അയോഗ്യങ്ങളാണെങ്കിൽകൂടി യോഗ്യങ്ങളായിതീരും.

സ്ത്രീയഃപ്രായകലൌദുഷ്ട്യഭിചാരാകല്പിതഗോചരഃ (തേ.
നാരീസാമാന്യഗതത്തൽ ക്വചിൽസാദ്ധ്വീപ്രകല്പ

അ— കലിയുഗത്തിൽ ബ്രഹ്മാവു് സ്ത്രീകളെയാണ വീടുകളിൽ അന്തകനായി നിശ്ചയിച്ചിട്ടുള്ളതു്. എന്നാൽ ഇതു സാമാന്യമായ നിശ്ചയമാണു്. ചിലേടത്തു പതിവ്രതകളായിട്ടുണ്ടു്.

ബ്രഹ്മായേന കുലാലവന്നിയമിതോ
ബ്രഹ്മാണ്ഡഭാണ്ഡോദരേ
വിഷ്ണുര്യേനദശാവതാരഗഹനേ
ക്ഷിപ്തോമഹാസങ്കടേ
രുദ്രോയേനകപാലപാത്രപുടകേ–
ഭിക്ഷാടനംസേവതേ
സൂര്യോഭ്രാമ്യതിനിത്യമേവഗഗനേ
തസ്മൈനമഃ കർമ്മണേ. 295

അ— ഏതൊരു കർമ്മശക്തിയാണോ ബ്രഹ്മാവിനെ ഈ ബ്രഹ്മാണ്ഡത്തിൽ കുലാലനെ(കുശവനെ)പ്പോലെ നിയമിച്ചിരിക്കുന്നതു്. ഏതൊരു ശക്തിയാണോ മഹാസങ്ക

മായ ഭാരാവതാരത്തിൽ വിഷ്ണുവിനെ നിയമിച്ചതു്. ഏതൊന്നിന്റെ ശക്തിയാലാണോ പരമശിവൻ കപാലപാത്രം കയ്യിലെടുത്തു ഭിക്ഷാടനം ചെയ്തതു്. ഏതൊന്നിന്റെ ശക്തിയാലാണോ സൂര്യഭഗവാൻ നിത്യവും ആകാശത്തിൽ സഞ്ചരിക്കുന്നതു്. ആ കർമ്മശക്തിക്കായിക്കൊണ്ടു നമസ്കാരം.

സർവം പരവശം ദുഃഖം സർവമാത്മവശം സുഖം
ഏതദ്വിദ്യാൽ സമാസേന ലക്ഷണം സുഖദുഃഖയോഃ

അ — പരന്മാധീനമായതെല്ലാം ദുഃഖകരങ്ങളാകുന്നു. ആത്മാവിന്നധീനങ്ങളായതെല്ലാം സുഖകരങ്ങളാകുന്നു. ഇതു സുഖദുഃഖങ്ങൾക്കുള്ള സാമാന്യലക്ഷണമാകുന്നെന്നറിയുക.

ഹീനാംഗാനതിരിക്താംഗാൻവിദ്യാഹീനാൻ വയോ
[ധികാൻ
രൂപദ്രവ്യവിഹീനാംശ്ചജാതിഹീനാംശ്ചനാക്ഷിപേൽ.

അ — അവയവങ്ങൾ തികച്ചുമില്ലാത്തവരെയും അവയവങ്ങൾ അധികമുള്ളവരെയും, വിദ്യാഭ്യാസമില്ലാത്തവരെയും വൃദ്ധന്മാരെയും ദരിദ്രന്മാരെയും സൌന്ദര്യമില്ലാത്തവരെയും താണജാതിക്കാരെയും ഒരിക്കലും ആക്ഷേപിക്കരുതു്.

അർത്ഥാഃ പാദരജോപമാഃ ഗിരിനദി
വേഗോപമം യൌവനം

ആയുഷ്യംജലലോലബിന്ദുചപലം
ഫേനോപമംജീവിതം
ധർമ്മം യോ ന കരോതി നിശ്ചിതമതിഃ
സ്വർഗ്ഗാർഗ്ഗളോൽഘാടനം
പശ്ചാൽപാപയുതോജരാപരിഗതഃ
ശോകാഗ്നിനാദഹ്യതേ. 299

അ—ധനമെല്ലാം കാലിൽ പററിയ പൊടിക്കു തുല്യമാകുന്നു. യൌവനമാണെങ്കിൽ പർവ്വതത്തിൽനിന്നു പ്രവഹിക്കുന്ന നദിയുടെ പ്രവാഹംപോലെയാകുന്നു. ആയുസ്സോ ഇളകിക്കൊണ്ടിരിക്കുന്ന ജലബിന്ദുപോലെ നാശോന്മുഖമായിരിക്കുന്നു. ജീവിതമാണെങ്കിൽ ക്ഷണത്തിൽ നശിച്ചുപോകുന്ന നുരക്കട്ടയ്ക്കു തുല്യമാണ്; ഇങ്ങിനെ എല്ലാം അതിനിസ്സാരമായിരിക്കുന്ന സ്ഥിതിക്ക് ആരാണൊ സ്വർഗ്ഗദ്വാരകവാടത്തെ ഉൽഘാടനംചെയ്യാനത്യന്തോപയുക്തമായ ധർമ്മത്തെ ശ്രദ്ധയോടുകൂടെ ചെയ്യാതിരിക്കുന്നു്?. പാപിയായ അവൻ പിന്നെ വാർദ്ധക്യത്തിൽ ഏററവും ദുഃഖിക്കേണ്ടതായിവരും.

ആത്മന്യേവവിലീയന്തേ ദരിദ്രാണാം മനോരഥാഃ
ബാല്യവൈധവ്യദഗ്ധാനാംകുലസ്ത്രീണാം കുചാവിവ.

അ—നിർദ്ധനന്മാരുടെ മനോരഥങ്ങളെല്ലാം, ബാല്യത്തിൽ വൈധവ്യം വന്ന (ഭർത്താവുമരിച്ച) കുലസ്ത്രീകളുടെ

കുചാരങ്ങളെപ്പോലെ തകർത്തുന്ന ചപിക്കുന്നു. ഒരിദ്രന്മാ രുടെ ആഗ്രഹം സാധിപ്പാൻ പ്രയാസമാകുന്നു സാരം.

ചിത്തഭ്രാന്തിർജ്ജായതേ മദ്യപാനാൽ
ഭ്രാന്തേ ചിത്തേ പാപചര്യാമുപൈതി
പാപംകൃത്വാ ദുർഗ്ഗതിം യാന്തി മൂഢാഃ!
തസ്മാന്മദ്യം നൈവ പേയം ന പേയം. 301

അ—മദ്യപാനത്താൽ മനസ്സിന്നു ഭ്രമതയുണ്ടാകുന്നു. മനസ്സിന്നു ഭ്രമതവന്നാൽ പാപപ്രവൃത്തി ഉടലുന്നു. പാപം ചെയ്താൽ ദുർഗ്ഗതിയെ പ്രാപിക്കുന്നു. അതിനാൽ അല്ലയോ മൂഢന്മാരേ നിങ്ങൾ മദ്യം ഒരിക്കലും കുടിക്കരുത്. കുടിക്കുകയേ അരുത്.

നാസ്മാകം ശിബികാനകാപി കടകാ–
ദ്ധ്യാലംക്രിയാ സൽക്രിയാ
നോത്തുംഗസ്തുരഗോനകശ്ചിദനുഗാ
നൈവാംബരം സുന്ദരം
കിന്തുക്ഷ്മാതലവർത്ത്യശേഷവിദുഷാം
സാഹിത്യവിദ്യാജുഷാം
ചേതസ്സ്വാസ്ഥ്യകരി ശിരോന്നതകരി
വിദ്യാനവദ്യാസ്തിനഃ. 302

അ—ഞങ്ങൾക്കു ശിബിക (ഡോലി, മഞ്ചൽ) യാകട്ടെ കടകാദ്യാഭരണങ്ങളാകട്ടെ പ്രഭുക്കന്മാരുടെ സൽക്കാരമാ

കട്ടെ, അത്യുന്നതമായ കുതിരയാകട്ടെ. പരിചാരകനാകട്ടെ സുന്ദരമായ വസ്ത്രമാകട്ടെ ഇല്ല. എന്നാൽ പിന്നെ എന്താണ് ഉള്ളത് എന്നാണെങ്കിൽ പറയാം — ഭൂലോകവർത്തികളായ സാഹിത്യാഭ്യാസമുള്ള സകല വിദ്വാന്മാരുടെയും മനസ്സിനെ സന്തോഷിപ്പിക്കുന്നതും ശിരസ്സിനെ നമിപ്പിക്കുന്നതും നിർദ്ദോഷമായതുമായ വിദ്യമാത്രം ഞങ്ങൾക്ക് ഉണ്ട്.

വിനാ ഗോരസം കോരസഃ കാമിനീനാം
വിനാ ഗോരസം കോരസഃ കർഷകാണാം
വിനാ ഗോരസം കോരസോ ഭോജനാനാം
വിനാ ഗോരസം കോരസഃ പണ്ഡിതാനാം.

അ — നല്ല കണ്ണുകളോടുകൂടാത്ത സ്ത്രീകൾക്ക് എന്തു രസമാണുള്ളത്. നല്ല കാളകളില്ലാത്ത കൃഷിക്കാൎക്ക് എന്തു രസമാണുള്ളത്. നല്ല മോരില്ലാത്ത ഊണിന് എന്തു രസമാണുള്ളത്. വാക്കുകൾക്കു മാധുൎയ്യമില്ലാത്ത പണ്ഡിതന്മാൎക്ക് എന്തു രസമാണുള്ളത്. എല്ലാവരുടെയും യോഗ്യത ഗോരസത്തെ ആശ്രയിച്ചാണിരിക്കുന്നത് എന്ന സാരം. ഗോരസം=ഗോവിന്റെ രസം (ഗോവ്=കണ്ണ്, കാള, പശു, വാക്ക്)

പ്രാതൎദ്യൂതപ്രസംഗേന മദ്ധ്യാഹ്നേ സ്ത്രീപ്രസംഗതഃ
രാത്രൗ ചോരകഥാസക്ത്യാ കാലോ ഗച്ഛതി ധീമതാം.

അ—രാവിലത്തെ സമയം ദ്യൂതപ്രസംഗംകൊണ്ടും (മഹാഭാരതപാരായണംകൊണ്ടും) ഉച്ചസമയം സ്ത്രീപ്രസംഗംകൊണ്ടും (രാമായണപാരായണംകൊണ്ടും) രാത്രിസമയം ചോരകഥാപ്രസക്തികൊണ്ടും (ഭാഗവതപാരായണംകൊണ്ടും) ധീരന്മാർ കാലം കഴിച്ചുകൂട്ടുന്നു. പ്രഥമശ്രവണത്തിലുള്ള അൎത്ഥം സ്പഷ്ടം.

കലൌകന്മഷചിത്താനാംപാപദ്രവ്യോപഭോഗിനാം
വിധിക്രിയാവിഹീനാനാം ഗതിൎഗ്ഗോവിന്ദകീൎത്തനം.

അ— ഈ കലികാലത്തിൽ പാപാത്മാക്കൾക്കും, പാപികളുടെ അന്നം മുതലായ വസ്തുക്കളെ അനുഭവിക്കുന്നവൎക്കും വിധിപ്രകാരമുള്ള കൎമ്മങ്ങളെ ഒന്നും ചെയ്യാത്തവൎക്കും ശ്രീവിഷ്ണുനാമസങ്കീൎത്തനം മാത്രമെ ഒരു ഗതിയുള്ളു.

ബ്രഹ്മാനന്ദനിധിൎമ്മഹാബലവതാ_
ഹങ്കാരഘോരാഹിനാ
സംവേഷ്ട്യാത്മനിരക്ഷ്യതേ ഗുണമയൈ_
ശ്ചണ്ഡൈസ്ത്രിഭിൎമ്മസ്തകൈഃ.
വിജ്ഞാനാഖ്യമഹാസിനാശ്രുതിമതാ
വിച്ഛിദ്യശീൎഷത്രയം
നിൎമ്മൂല്യാഹിമിമംനിധിം സുഖകരം
ധീരോനുഭോക്തുംക്ഷമഃ.

ഞാ—അത്യന്തം ബലവാനായ അഹങ്കാരമാകുന്ന കാളസൎപ്പം സത്വരജസ്തമോ രൂപങ്ങളായ തന്റെ മൂന്നു ഫണങ്ങളെക്കൊണ്ടു ചുററി തനിക്കധീനമാക്കി രക്ഷിച്ചു വരുന്ന ബ്രഹ്മാനന്ദമാകുന്ന നിധിയെ വൈരാഗ്യാഭ്യാസങ്ങളാൽ സമ്പാദിച്ച തത്വജ്ഞാനമാകുന്ന വാൾകൊണ്ടു ആ സൎപ്പത്തിന്റെ മൂന്നു ഫണങ്ങളെയും ചോടെ മുറിച്ചുകളഞ്ഞു എടുത്തനുഭവിപ്പാൻ ധൈൎയ്യമുള്ളവൻ മാത്രമേ സമൎത്ഥനാകുന്നുള്ളു.




———

